# ശ്രീനാരായണ ദർശനത്തിൻെറ പരാജയം



റജീബ്.എ

**ആരായിരുന്നു ശ്രീനാരായണഗുരു? എന്ത് സാമൂഹ്യപരിഷ്കരണമാണ് അദ്ദേഹം നടത്തിയത്? തീവ്രമായ സാമൂഹിക മാറ്റത്തിൻെറ ചാലക ശക്തികളാകുന്ന ആശയങ്ങൾ പ്രചരിപ്പിക്കുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ടോ? ഒരന്വേഷണം.**

"ഗുരുസ്സാക്ഷാൽ പരബ്രഹ്മ" (ഗുരു പരബ്രഹ്മമായ ദൈവം തന്നെയാകുന്നു) എന്നത് സനാതന ഹൈന്ദവധർമത്തിലെ അംഗീകൃതമായ ഒരു വീക്ഷണമാണ്. കല്ലിലും മുള്ളിലും വൃക്ഷങ്ങളിലും ദൈവത്തെയും ആരാധ്യമായ ശക്തിവിശേഷങ്ങളെയും സങ്കൽപിക്കുന്ന ഹൈന്ദവതയുടെ ആശയ സ്രോതസ്സുകൾ പരതിയാൽ വ്യക്തികൾ വ്യക്തികളെ പരമാരാധ്യരായിക്കരുതി പൂജിക്കുന്ന രീതിയുടെ തത്ത്വശാസ്ത്രം നമുക്ക് കണ്ടെത്തുവാൻ കഴിയും. ആത്മീയവും ലൗകികവുമായ കാര്യങ്ങളിൽ മാനവരാശിക്ക് വെളിച്ചമേകുന്നവർ എന്നനിലയിൽ 'ഗുരു' എന്ന പദവി ഏതൊരു ദർശനത്തിലും ആദരവ് അർഹിക്കുന്നുവെങ്കിൽപോലും, ഹൈന്ദവതയിൽ അത് വേറിട്ടൊരു സ്വത്വവും അസ്തിത്വവും സവിശേഷമായ സങ്കൽപങ്ങളാലുള്ള പ്രത്യേക പരിഗണനയും നേടിയെടുക്കുന്നുണ്ട്. അചേതനങ്ങളായ വസ്തുക്കളെ സചേതന ദൈവങ്ങളായി സങ്കൽപിക്കുന്നതുപോലെ, കേവലം മനുഷ്യരായിരിക്കുന്ന വ്യക്തികളെ ആരാധ്യ ദൈവങ്ങളായി സങ്കൽപിക്കുകയാണ് ചെയ്തുവരുന്നത്.

ഈ രീതിയുടെ ഫലമായാണ് 'ഗുരുസങ്കൽപം' എന്ന പ്രയോഗംതന്നെ ആവിർഭവിച്ചിട്ടുള്ളത്. 'ദൈവസങ്കൽപം' എന്ന പ്രയോഗത്തിന് സമാനമാണിത്. സങ്കൽപം എന്നത്, അയഥാർഥമായ ഒരാശയത്തെയോ, വസ്തുവിനെയോ ഭാവന ചെയ്യുകയോ മനസ്സിൽ കരുതുകയോ പ്രത്യേക സ്വഭാവങ്ങളോടെ ആവിഷ്കരിക്കുകയോ മറ്റോ ആണ്. അതുകൊണ്ടുതന്നെ ദൈവസങ്കൽപം എന്ന പ്രയോഗം കൂടിയതോതിൽ സാംഗത്യംനേടുന്നത് ഹൈന്ദവതയിലും, വ്യക്തമായ ദൈവ-ആരാധ്യവീക്ഷണങ്ങൾ ഇല്ലാത്ത മതങ്ങളിലുമാണ്. ഇസ്‌ലാമിൽ ദൈവസങ്കൽപമെന്ന ഒന്നില്ല, ദൈവ വിശ്വാസം മാത്രമേയുള്ളൂ എന്ന് പറയേണ്ടിയിരിക്കുന്നത്, ആരാധ്യമായ ഒരു ശക്തിയെ സങ്കൽപിച്ചുണ്ടാക്കുന്നതിന് പ്രേരിപ്പിക്കുകയല്ല ഇസ്‌ലാമിൻെറ പ്രമാണങ്ങൾ ചെയ്യുന്നത്, പ്രപഞ്ചത്തിൻെറ താളക്രമങ്ങളിലൂടെ തെളിഞ്ഞുവരുന്ന പരമാർഥമായ സ്രഷ്ടാവിനെക്കുറിച്ച് ഓർമിപ്പിക്കുകയാണ് എന്നതിനാലാണ്. പക്ഷേ, വ്യക്തമായ ദൈവിക ആശയങ്ങളും മനുഷ്യരാശിയുടെ ആരാധനയെക്കുറിച്ചുള്ള കൃത്യമായ കാഴ്ചപ്പാടുകളും ഇല്ലാത്ത ഹൈന്ദവതയിൽ ദൈവങ്ങളെ സങ്കൽപിക്കുകയാണ് ചെയ്യുന്നത്. ത്രിമൂർത്തികൾ എന്ന സങ്കൽപംതൊട്ട് മുപ്പത്തിമുക്കോടി ദൈവങ്ങൾ എന്ന സങ്കൽപംവരെയും ഇങ്ങനെ വിവിധകാലങ്ങളിലായി ഉരുത്തിരിഞ്ഞുവന്നിട്ടുള്ള ഭാവനാത്മകങ്ങളായ ആശയങ്ങൾ മാത്രമാണ്. 'ദേവഗണം' എന്ന പ്രയോഗത്തിന് സങ്കൽപം എന്ന പദത്തിന് സമാനമായ അർഥം നൽകിവന്നിട്ടുള്ളത് ശ്രദ്ധേയമാണ്.

വസ്തുക്കൾക്ക് ചൈതന്യവും ശക്തിയും സങ്കൽപിക്കുന്നതിലൂടെ അവ മനുഷ്യൻ സങ്കൽപിക്കുന്ന തലങ്ങളിൽ എത്തിച്ചേരുന്നു എന്നതാണ് ഹൈന്ദവ വീക്ഷണം. വിഗ്രഹങ്ങളെ ചൈതന്യവത്കരിക്കുന്ന താന്ത്രിക രീതികളിലുള്ളത് ഇത്തരത്തിലുള്ള സങ്കൽപത്തിൻെറ ഉയർത്ത ചില തലങ്ങളാണ്. ബാഹ്യമായ നിരവധി ഘടകങ്ങളുടെ അകമ്പടിയോടെ താന്ത്രികൻെറ മനസ്സിലെ സങ്കൽപത്തെ വിഗ്രഹത്തിൻെറ ശക്തിചൈതന്യമായി മാറ്റിയെടുക്കുകയാണ് ചെയ്യുന്നത്. ഏതൊരു വസ്തുവിനെയും ദേവനായും ദേവചൈതന്യത്തിൻെറ അംശമുള്ള വസ്തുവായും സങ്കൽപിച്ച് ആരാധിക്കുവാൻ ഹിന്ദുധർമത്തിൽ സാധിക്കുന്നത് സങ്കൽപാധിഷ്ഠിതമാണ് അതിൽ ദൈവികത എന്നതുകൊണ്ടാണ്. മുപ്പത്തിമുക്കോടി ദേവഗണം എന്ന സങ്കൽപം തന്നെയും മരങ്ങളും വൃക്ഷങ്ങളും പാമ്പുകളും പക്ഷികളും അടങ്ങുന്ന അചേതന-സചേതന വസ്തുക്കളിലേക്ക് വ്യാപിച്ചുകിടക്കുന്നത് കാണാം. കുത്തഴിഞ്ഞതും വ്യവസ്ഥാരഹിതവുമായ ഈ സങ്കൽപത്തിൻെറ ഒരുഭാഗം തന്നെയാണ് ഗുരുവിനെ ദൈവമായി കരുതുന്നതിലും നിലനിൽക്കുന്നത്. കൺകണ്ട ദൈവം എന്ന് ഗുരുവിനെ വിളിക്കുന്നത് അചേതന ദൈവങ്ങളിൽ നിന്ന് ഭിന്നമായി മനുഷ്യരൂപമായ ഗുരുവിൽ സചേതനത്വം പ്രകടമാകുന്നു എന്ന അർഥത്തിലാണ്. കേവലം ഒരു വഴികാട്ടി മാത്രമായ വ്യക്തിയെ ദൈവത്തിൻെറ സ്ഥാനത്ത് അവരോധിക്കുന്നതിലൂടെ ഹിന്ദുധർമം അതിൻെറ ആശയഘടനയിലെ യുക്

തിരാഹിത്യം പ്രകടമാക്കുകയാണ് ചെയ്യുന്നത്.

ഗുരുസങ്കൽപത്തിൻെറ ആവിർഭാവം വേദകാലത്തിനുശേഷമാണ് എന്ന് തെളിയിക്കപ്പെട്ടിട്ടുണ്ട്. ഔപനിഷദികങ്ങളായ ആശയങ്ങളും തത്ത്വങ്ങളുമാണ് അതിൽ കൂടുതൽ സ്വാധീനം ചെലുത്തിയിട്ടുള്ളത്. യജ്ഞ-വൈദിക സമ്പ്രദായങ്ങളിൽനിന്ന് ഭിന്നമായി ദാർശനികവും ചിന്താപരവുമായ തത്ത്വങ്ങളിലൂടെയാണ് ഗുരുപരമ്പരകളെക്കുറിച്ചുള്ള ആശയങ്ങൾ വികസിക്കുന്നത്. സന്യാസപരമ്പരകളും ആശ്രമങ്ങളും ആധ്യാത്മിക സരണികളുമെല്ലാം ഗുരുസങ്കൽപത്തിൻെറ വൈവിധ്യമാർന്ന തലങ്ങളെ ഉയർത്തിപ്പിടിക്കുന്നവയാണ്. മഹാവിഷ്ണുവിൻെറ തന്നെ ഒരു പര്യായമായ "നാരായണൻ" ആണ് ചില സന്യാസി പരമ്പരകളിൽ ഒന്നാമത്തെ ഗുരുവായി സങ്കൽപിക്കുന്നത്. ഒട്ടുമിക്ക സന്യാസ പരമ്പരകളിലും 'ആദിമ ഗുരു' എന്ന പദവി വിഷ്ണുവിന് തന്നെയാണ് നൽകിവരുന്നത്. ഈ ക്രമം മഹാവിഷ്ണുവിൻെറ ആംശികമായ പ്രാതിനിധ്യമുള്ളവരാണ് ഗുരുക്കന്മാർ എന്നും അതിനാൽ ഗുരുക്കന്മാരെ ആരാധിക്കുന്നത് മഹാവിഷ്ണുവിനെ ആരാധിക്കുന്നതിന് തുല്യമാണ് എന്നുമുള്ള ആശയത്തെ പ്രതിഫലിപ്പിക്കുന്നതാണ്. ഹൈന്ദവ സന്യാസിപരമ്പരകളിൽ ചിലതിൽ വിഗ്രഹാരാധനക്കെതിരായ ശക്തമായ ആശയങ്ങൾ നിലനിൽക്കുന്നുണ്ടെങ്കിലും ഗുരുവിനെ ആരാധിക്കുന്ന രീതി പിന്തുടരുന്നതിലൂടെ വിഗ്രഹാരാധനക്ക് തുല്യമായ ആശയ വിഭ്രംശം അവയിൽ അടിയുറച്ചു കിടക്കുന്നത് വ്യക്തമാണ്.

ഹിന്ദുധർമത്തിലെ ഗുരുസങ്കൽപത്തിൻെറ സ്വഭാവവും ഗുണവും രീതികളും ബുദ്ധ-ജൈന- ആജീവക മതങ്ങളിൽ ഒരുപരിധിവരെ പിന്തുടരുന്നു. ഹിന്ദുധർമത്തിന് പുറത്തുള്ളവ എന്ന് ചില ചരിത്രകാരന്മാരും ചിന്തകരും വിശേഷിപ്പിച്ചിട്ടുള്ള മതങ്ങളുടെയും ദർശനങ്ങളുടെയും ആധ്യാത്മക സന്യാസ രീതികൾക്കും ഗുരുകേന്ദ്രീകൃതമായ പ്രത്യേക മാർഗങ്ങൾക്കും ഹൈന്ദവ രീതികളുമായുള്ള നാമമാത്രമെങ്കിലുമായ യോജിപ്പിൻെറ അടിസ്ഥാനത്തിൽകൂടിയാണ് ആധുനിക കാലഘട്ടത്തിലെ വിശാല സനാതനധർമത്തിൻെറ വക്താക്കൾ അവയെക്കൂടി ഹിന്ദുത്വത്തിൻെറ ഭാഗമായി വിശേഷിപ്പിക്കുന്നത്. ചരിത്രപരമായി സനാതന ആര്യനിസത്തിൻെറ തിന്മകൾക്കെതിരിൽ ആവിർഭവിച്ച ബുദ്ധധർമവും ആജീവക-ജൈന ധർമങ്ങളും ഹിന്ദുത്വവത്കരിക്കപ്പെട്ടത് ഈ പശ്ചാത്തലത്തിലാണ്. ശങ്കരാചാര്യരുടെ കുത്സിതവൃത്തികളാൽ തകർച്ച നേരിട്ട ബുദ്ധധർമം പിൽക്കാലത്ത് സനാതനധർമത്തിൻെറ ഒരു അംശമായി പ്രതിഷ്ഠനേടുകയും ശ്രീബുദ്ധൻ മഹാവിഷ്ണുവിൻെറ 'മുഖ്യാവതാരങ്ങളിൽ' ഒന്നായി ചിത്രീകരിക്കപ്പെടുകയും ചെയ്തു. (മഹാവിഷ്ണുവിന് ആയിരത്തെട്ട് അവതാരങ്ങൾ ഉണ്ടായിരുന്നു എന്ന ഒരു സങ്കൽപം വൈഷ്ണവ മതത്തിൻെറ ചില താത്വിക ഗ്രന്ഥങ്ങളിൽ കാണാവുന്നതുകൊണ്ടാണ് 'മഹാവിഷ്ണുവിൻെറ മുഖ്യാവതാരങ്ങൾ' എന്ന് ഇവിടെ പ്രത്യേകം പരാമർശിച്ചത്). ബുദ്ധൻ വിഷ്ണുതന്നെയായി പരിവർത്തനം ചെയ്യപ്പെട്ടു, പിൽക്കാലത്ത്.

ഭാരതത്തിൻെറ ഭൂപരിധിക്കുള്ളിൽ ആവിർഭവിക്കുന്ന ആര്യമോ അനാര്യമോ ആയ ഏതൊരു ദർശനത്തെയും ചിന്താധാരയെയും സനാതന ഹൈന്ദവതയുടെ മേൽവിലാസമണിയിക്കാനുള്ള ശ്രമങ്ങൾ പതിനെട്ടാം നൂറ്റാണ്ടിൻെറ അന്ത്യത്തിലാണ് ആരംഭിച്ചത്. അതിനുമുമ്പ് സവർണ-അവർണ ജാതീയതയും ആര്യ-അനാര്യ വേർതിരിവും ശക്തമായിരുന്നതിനാൽ സനാനതധർമവും ഹൈന്ദവതയും അത്ര വിശാലമായിരുന്നില്ല. എന്നാൽ രാഷ്ട്രീയമായ ചിന്താഗതികളുടെ സഹായത്തോടെയാണ് ഹിന്ദുത്വവും ആര്യനിസവും വികാസം പ്രാപിച്ചതും, അനാര്യ ചിന്താധാരകളെക്കൂടി ഉൾക്കൊള്ളാനുള്ള ശ്രമങ്ങൾ ഉണ്ടായതും. പതിനെട്ടാം നൂറ്റാണ്ടിനു മുമ്പ്, പാരമ്പര്യ ഹൈന്ദവതക്കെതിരിൽ സ്വന്തമായ ചിന്താധാരകൾ വികസിപ്പിക്കുകയും അവൈദികമായ സാധനാക്രമങ്ങൾ രൂപപ്പെടുത്തുകയും ചെയ്തുകൊണ്ട് ആര്യൻ ആധ്യാത്മികതക്കെതിരിൽ പ്രവർത്തിച്ചവർപോലും പിന്നീട് സനാതനധർമത്തിലെ ഗുരുവവതാരങ്ങളായി ചിത്രീകരിക്കപ്പെടുകയുണ്ടായി. സമന്വയത്തിൻെറ ആശയധാരകളെ ഉയർത്തിപ്പിടിച്ച സ്വതന്ത്ര സന്യാസിമാരും സാധകരും പരിത്യാഗികളും പിന്നീട് സനാതനികളായി മാറുന്നതാണ് കണ്ടത്. ഇരുപതാം നൂറ്റാണ്ടിൻെറ തുടക്കത്തിൽ ഹൈന്ദവ രാഷ്ട്രീയ ചിന്തകൾ വ്യാപകമാവുകയും സനാതന ഹിന്ദുത്വം രാഷ്ട്രീയ ഹിന്ദുത്വമായി പരിണമിക്കുകയും ചെയ്തതോടുകൂടി അനാര്യ ചിന്താധാരകൾ പോലും ആര്യവത്കരിക്കുവാനും അവർണധാരകളെ സവർണധാരകളിൽ ലയിപ്പിച്ചെടുക്കുവാനുമുള്ള ശ്രമങ്ങൾ തീവ്രമായിത്തീർന്നു.

ഈ പശ്ചാത്തലത്തിൽവേണം ശ്രീനാരായണഗുരുവിൻെറ ദർശനങ്ങളെയും സംഭാവനകളെയും വിലയിരുത്തുവാൻ. ബുദ്ധദർശനം ആര്യനിസത്തിൻെറ നേർവിപരീത ദിശയിലുള്ളതായിരുന്നിട്ടും ബുദ്ധധർമം ഹിന്ദുത്വത്തിൻെറ ഭാഗവും ബുദ്ധൻ ഹിന്ദുക്കളുടെ ദൈവാവതാരങ്ങളിൽ ഒരാളും ആയിത്തീർന്നതുപോലെ ശ്രീനാരായണഗുരു അവർണ സന്യാസിയായിരുന്നിട്ടും അദ്ദേഹത്തെ സവർണ സനാതനത്വത്തിൽ ലയിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടക്കുകയുണ്ടായിട്ടുണ്ട്. ശ്രീനാരായണഗുരു ഒരു ഹിന്ദു സന്യാസിയും അദ്ദേഹത്തിൻെറ ആശയങ്ങൾ ഹിന്ദുദാർശനികതയുടെ ഭാഗവുമായിരുന്നോ എന്ന് ഒരു ദുർബലമായ ചർച്ച ഇന്നും നടന്നുകൊണ്ടിരിക്കുന്നുണ്ട്. സവർണ ചിന്താഗതിക്കാരായ വ്യാഖ്യാതാക്കൾ അദ്ദേഹത്തെ ഹിന്ദു സന്യാസിയായി ചിത്രീകരിക്കുകയും കണക്കാക്കുകയും ചെയ്യുന്നു. അവർക്ക് അവരുടേതായ ന്യായങ്ങളുണ്ട്. അടിയുറച്ച അവർണ മനോഭാവക്കാർ ശ്രീനാരായണഗുരു ഒരു ഹിന്ദു സന്യാസിയേ അല്ലെന്നും അദ്ദേഹം അവർണനും സ്വന്തമായ ആത്മീയസ്വത്വം പ്രാപിച്ചവനുമായിരുന്നു എന്നും വാദിക്കുന്നു. അവർക്കും അവരുടേതായ ന്യായങ്ങളുണ്ട്. പരസ്പരവിരുദ്ധങ്ങളായ ഈ വാദഗതികളെയും അവയ്ക്കാധാരമായ ന്യായവാദങ്ങളെയും കൂട്ടിയോജിപ്പിച്ച് വ്യക്തമായ ഒരു തീർപ്പ് കൽപിക്കുവാൻ കഴിയാത്തവിധം

**ബുദ്ധധർമം ഹിന്ദുത്വത്തിൻെറ ഭാഗവും ബുദ്ധൻ ഹിന്ദുക്കളുടെ ദൈവാവതാരങ്ങളിൽ ഒരാളും ആയിത്തീർന്നതുപോലെ ശ്രീനാരായണഗുരു അവർണ സന്യാസിയായിരുന്നിട്ടും അദ്ദേഹത്തെ സവർണ സനാതനത്വത്തിൽ ലയിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടക്കുകയുണ്ടായിട്ടുണ്ട്.**



കാര്യങ്ങൾ കൂടിക്കുഴഞ്ഞുകിടക്കുന്നു എന്നതാണ് ശ്രീനാരായണദർശനത്തിൻെറ പരാജയം.

ശ്രീനാരായണ ഗുരുവിൻെറ പ്രവർത്തനങ്ങൾ നിരീക്ഷിക്കുമ്പോൾ അദ്ദേഹത്തിൽ വ്യക്തമായ ആത്മീയ ദർശനത്തിൻെറ അഭാവം വേണ്ടുവോളം ഉണ്ടായിരുന്നുവെന്ന് മനസ്സിലാക്കാൻ കഴിയും. ഈഴവരാദി അവർണ വിഭാഗങ്ങൾ അനുഭവിച്ചുവന്നിരുന്ന സാമൂഹികവും ജാതീയവുമായ അസമതകളിൽനിന്നുള്ള മോചനത്തിനായി വിപ്ലവകരമായ പ്രവർത്തനങ്ങൾ നടത്തിയ അദ്ദേഹം ജാതീയതയെ തകർക്കുന്നതിന് സുപ്രധാനമായ പരിഗണന നൽകിയിരുന്നുവെങ്കിൽപോലും അക്കാര്യത്തിലും അദ്ദേഹം പരാജയപ്പെടുകയാണുണ്ടായത്. ഈഴവരുടെ ജാതിബോധത്തെ ജ്വലിപ്പിച്ച ഒരാളായി ശ്രീനാരായണഗുരു പിൽക്കാലത്ത് അവരാൽതന്നെ ചിത്രീകരിക്കപ്പെട്ടത് അതുകൊണ്ടുകൂടിയാണ്. ജാതിഭേദവും മതദ്വേഷവും ഇല്ലാതെയാക്കുന്നതിനുള്ള തൻെറ പ്രവർത്തനങ്ങൾ അമ്പേ പരാജയപ്പെടുന്നത് കണ്ടുകൊണ്ടാണ് ശ്രീനാരായണഗുരു വിടപറഞ്ഞുപോയത്. അരുവിപ്പുറത്ത്, ശിവപ്രതിഷ്ഠ നടത്തിയ ശ്രീനാരായണഗുരു അവർണ വിഭാഗങ്ങൾക്ക് സവർണ ദൈവങ്ങളെ ആരാധിക്കാനുള്ള അവകാശത്തിനുവേണ്ടിയാണോ പരിശ്രമിക്കുകയും പോരാടുകയും ചെയ്തത് എന്ന് സംശയിക്കുമാറ് അദ്ദേഹം സവർണ്ണദൈവങ്ങളെ പ്രതിഷ്ഠിച്ചുകൊണ്ട് മുന്നോട്ടുപോയതും തൻെറ ദൗത്യത്തിൻെറ പരാജയത്തെതന്നെയാണ് കാണിച്ചുതരുന്നത്. ജാതീയതയെ വിപാടനം ചെയ്യുന്നതിൽ ശ്രീനാരായണഗുരു അമ്പേ പരാജയപ്പെടുകയും ചില പ്രത്യേക ഘട്ടങ്ങളിൽ ജാതീയതയെ വളർത്തുന്നതരത്തിൽ അദ്ദേഹം പ്രവർത്തിക്കുകയുംചെയ്തു.

യഥാർഥത്തിൽ ശ്രീനാരായണഗുരുവിൻെറ ദൗത്യമെന്തായിരുന്നുവെന്ന് നിർവചിക്കുവാൻ സാധിക്കാത്തവിധം പരസ്പരം വിരുദ്ധമായ പ്രവർത്തനങ്ങളും കാഴ്ചപ്പാടുകളും വീക്ഷണങ്ങളും അദ്ദേഹത്തിൻെറപേരിൽ രേഖപ്പെട്ടുകിടക്കുന്നുണ്ട്. സനാതന ധർമത്തിലെ ഒരു കാലഘട്ടത്തിലെ നവോത്ഥാന വക്താവ് എന്നും അവർണരുടേതായ ഒരു മത-ധർമ സംഹിത രൂപപ്പെടുത്തിയ സനാതന വിരുദ്ധനായ ആത്മീയാചാര്യൻ എന്നും സാമൂഹ്യ നവോത്ഥാനത്തിനായി പരിശ്രമിച്ച വിപ്ലവകാരി എന്നും മാറിമാറി വിശേഷിപ്പിക്കപ്പെടുന്ന ഘട്ടങ്ങളിലെല്ലാം, അത്തരം വിശേഷണങ്ങൾക്ക് ഉപോത്ബലകങ്ങളായ സംഭവങ്ങളും തെളിവുകളും ശ്രീനാരായണഗുരുവിൻെറ ജീവിതത്തിൽനിന്നും കൃതികളിൽനിന്നും ഉദ്ധരിക്കുവാൻ കഴിയുന്നു. ഈ സാധ്യതയാണ് ശ്രീനാരായണദർശനത്തിന് ഒരു എല്ലുറപ്പുള്ള താത്വികതലം ഇല്ലെന്ന് പറയുവാൻ പ്രേരിപ്പിക്കുന്നത്. ജാതീയത വിപാടനം ചെയ്യാൻ പരിശ്രമിച്ച മഹത്വ്യക്തി എന്ന് ചിത്രീകരിക്കപ്പെടുമ്പോൾപോലും മറുവശത്ത് ഈഴവ ജാതീയതയുടെ വൈകാരിക ബിന്ദുവായി അദ്ദേഹത്തിൻെറ വ്യക്തിത്വം പ്രതിഷ്ഠിക്കപ്പെട്ടുകാണുന്നത് ശ്രദ്ധേയമാണ്. വൈരുധ്യങ്ങളുടെ കാര്യത്തിൽ ഹൈന്ദവ ധർമത്തിൻെറ സമാനാവസ്ഥ ശ്രീനാരായണധർമത്തിനും ഏതാണ്ട് ബാധകമാണ്. മാനവരാശിയുടെ വിമോചനത്തിൻെറയും മോക്ഷത്തിൻെറയും മാർഗമായി ശ്രീനാരായണദർശനത്തെ ചൂണ്ടിക്കാണിക്കുവാൻ സാധിക്കാതെ വരുന്നതിനുള്ള പല കാരണങ്ങളിൽ മുഖ്യമായ ഒന്ന് മേൽപറഞ്ഞ വൈരുധ്യമാണ്.

ഒരു ഈഴവ നാട്ടാശാൻെറ മകനായി ജനിച്ച നാണു ശ്രീനാരായണ ഗുരുവായി പരിവർത്തനം ചെയ്യപ്പെട്ടതിലുള്ള ബാഹ്യമായ പ്രേരണകൾ കൂടി കണക്കിലെടുക്കുമ്പോൾ നവോത്ഥാന നായകനെന്ന നിലയിൽ ചിത്രീകരിക്കപ്പെടുന്നിടത്തുനിന്ന് അദ്ദേഹത്തിൻെറ സ്ഥാനം പിന്നെയും ദൂരേക്ക് പോകുന്നു. സവർണ ജാതിയുടെ കാൽക്കീഴിൽ അടിമകളായി കഴിഞ്ഞിരുന്ന ഈഴവ വിഭാഗത്തിൻെറ മോചനത്തിനുള്ള മാർഗമന്വേഷിച്ച് സ്വാമി വിവേകാനന്ദനെ സമീപിച്ച ഡോ. പൽപ്പുവിന് വിവേകാനന്ദൻ നൽകിയ തന്ത്രപൂർണമായ ഉപദേശം നാണുവാശാനെ നാരായണഗുരുവാക്കുന്നതിൽ പ്രവർത്തിച്ചിട്ടുണ്ട്. ഡോ. പൽപ്പുവിന് വിവേകാനന്ദൻ നൽകിയ നിർദേശം "നിങ്ങളുടെ ജാതിയിൽപെട്ട ഒരു ആത്മീയ വിപ്ലവകാരിയെ കണ്ടെത്തി അദ്ദേഹത്തിലൂടെ പുതിയ വിചാരങ്ങളും ശീലങ്ങളും രൂപപ്പെടുത്തിയെടുത്തുവേണം നിങ്ങൾക്ക് മുന്നോട്ട് പോകുവാൻ" എന്നായിരുന്നു. ഈ ഉപദേശാനുസരണം ഒരു ആചാര്യനുവേണ്ടി നടത്തിയ അന്വേഷണമാണ് വയൽവാരത്തുവീട്ടിലെ നാണുവാശാനിൽ ശ്രീനാരായണ ഗുരുവിനെ കണ്ടെത്തുവാൻ ഡോ. പൽപ്പുവിനെ പ്രേരിപ്പിച്ചത്. ചെറുപ്പംമുതൽക്ക് ഏകാന്തതയും ധ്യാനവും പഠനവും മൗനവും ഇഷ്ടപ്പെട്ടുവന്നിരുന്ന, ജനങ്ങളിൽ നിന്നകന്നുനിൽക്കാൻ അതിയായി ആഗ്രഹിച്ചിരുന്ന നാണുവാശാനിൽ ഒരു സന്യാസിയുടെ ഏതാനും ചില ലക്ഷണങ്ങൾ പ്രകടമായിരുന്നത് ഡോ. പൽപ്പുവിനെ സഹായിക്കുകയും ചെയ്തു. കുമാരനാശാൻെറ സഹായ സഹകരണങ്ങൾ തൻെറ ചിലകൃതികളിൽ ശ്രീനാരായണഗുരുവിന് ഉണ്ടായിരുന്നു എന്നുകൂടി ഓർക്കണം.

ദൈവദശകംമുതൽ മഷീനാപഞ്ചകംവരെയുള്ള ശ്രീനാരായണഗുരുവിൻെറ പല കൃതികളിലും കുമാരനാശാൻെറ സ്വാധീനം കാണാവുന്നതാണ്. ആത്മോപദേശ ശതകം രചിക്കുന്ന ഘട്ടത്തിൽ ശ്രീനാരായണ ഗുരു "കുമാരുവിൻെറ കാലഗുണങ്ങൾ എന്നെ വല്ലാതെ പിടിച്ചടക്കിയിട്ടുണ്ട്" എന്ന് തുറന്ന്പറയുകയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ കൃതികളുടെ ഭാഷയും ശൈലിയും സൂക്ഷ്മമായി പരിശോധിക്കുന്ന ഏതൊരാൾക്കും അവയിലെ ഇതര ഹസ്തങ്ങളുടെ അടയാളങ്ങൾ പെട്ടെന്നുതന്നെ മനസ്സിലാക്കിയെടുക്കാൻ കഴിയുന്നതാണ്. ഈ നിരീക്ഷണത്തെ കേവല വിമർശനമായോ, വിലകുറച്ച് കാണലായോ, കരുതേണ്ടതില്ല. സംസ്കൃതവും തമിഴും മാത്രം അറിയാവുന്ന ഒരാളായിരുന്നു ശ്രീനാരായണ ഗുരുവെന്ന് വിശ്വസിക്കാൻ തെളിവുകളില്ലെങ്കിലും മലയാള ഭാഷയിലുള്ള ഗുരുവിൻെറ സ്വാധീനശക്തി പിൽക്കാലത്തു

**ഒരു ഈഴവ നാട്ടാശാൻെറ മകനായി ജനിച്ച നാണു ശ്രീനാരായണ ഗുരുവായി പരിവർത്തനം ചെയ്യപ്പെട്ടതിലുള്ള ബാഹ്യമായ പ്രേരണകൾ കൂടി കണക്കിലെടുക്കുമ്പോൾ നവോത്ഥാന നായകനെന്ന നിലയിൽ ചിത്രീകരിക്കപ്പെടുന്നിടത്തുനിന്ന് അദ്ദേഹത്തിൻെറ സ്ഥാനം പിന്നെയും ദൂരേക്ക് പോകുന്നു.**



മാത്രം രൂപപ്പെട്ടുവന്നതാണ് എന്ന് അനുമാനിക്കാൻ ആവശ്യമായ സൂചനകൾ ലഭ്യമാണ്. മരുത്വാമലയിലും തമിഴ്നാടിനോട് ചേർന്നുകിടക്കുന്ന വിജനപ്രദേശങ്ങളിലും അലഞ്ഞുതിരിഞ്ഞ് നടന്നിരുന്ന ശ്രീനാരായണഗുരുവിന് മനുഷ്യനെക്കാൾ കൂടുതൽ പരിചിതമായിരുന്നത് സസ്യങ്ങളും മൃഗങ്ങളുമായിരുന്നു. നല്ലൊരു വൈദ്യനും സസ്യ-മൃഗ-മനുഷ്യ ചികിത്സകനുമായിത്തീരുന്നതിന് വിജനമായ സ്ഥലങ്ങളിലും സാഹചര്യങ്ങളിലും അദ്ദേഹം ഇടപഴകിയ ഘടകങ്ങൾ സഹായകങ്ങളായിത്തീർന്നിട്ടുണ്ട്. ഗുരുവിനെ ദൈവമായി കരുതി ആരാധിച്ചുവരുന്ന അദ്ദേഹത്തിൻെറ അനുയായികൾ സൂചിപ്പിക്കുന്ന പല സിദ്ധികളും തന്റെ ചിരപരിചിതത്വവും പഴക്കവുംമൂലം നേടിയെടുത്ത അറിവിൻെറ പ്രതിഫലനങ്ങൾ മാത്രമായിരുന്നു. അതീന്ദ്രിയ സിദ്ധികളോ ദൈവികഗുണങ്ങളോ ആയിരുന്നില്ല.

ശ്രീനാരായണഗുരുവിൻെറ വ്യക്തിജീവിതവും അദ്ദേഹത്തിൻെറ ദർശനങ്ങളും തമ്മിലുള്ള ബന്ധവും പരിശോധിക്കപ്പെടേണ്ടതുണ്ട്. ഗുരുവിൻെറ സ്വഭാവം ജീവിതത്തിൻെറ ആദ്യഘട്ടത്തിൽ സാധാരണ വ്യക്തിയുടേതും പിന്നീട് സഞ്ചാരിയായ ഒരമ്പേഷകൻേറതും അതിനുശേഷം ഒരു നാട്ടുവിദ്വാൻേറതും പിന്നീട് ഈഴവ സാമൂഹ്യജാഗരണത്തെ മുൻനിർത്തി ഡോ. പൽപ്പു അടക്കമുള്ള സ്വാതന്ത്ര്യമോഹികൾ ആവിഷ്കരിച്ച സവിശേഷതന്ത്രത്തിലെ കേന്ദ്രബിന്ദുവിൻേറതും ആയിരുന്നു. ഗുരു ആ സമുദായത്തെ സംബന്ധിച്ച് ശ്രദ്ധാപാത്രവും പ്രത്യേക പരിഗണന നൽകപ്പെട്ടുവന്ന വ്യക്തിയുമായതിനാൽ അദ്ദേഹത്തെ ചുറ്റിപ്പറ്റി അതിമാനുഷികതയുടേതായ അനേകായിരം വർണനകൾ ആവിർഭവിച്ചു എന്നുമാത്രം. ആ വർണനകൾ വളർന്നു വികസിച്ച് നവോത്ഥാന നായകൻ, ആധുനികകേരളത്തിൻെറ സ്രഷ്ടാവ്, സനാതനഗുരു, അദ്വൈതിയായ ദാർശനികൻ, സാമൂഹ്യപരിഷ്കർത്താവ് തുടങ്ങിയ പലതരം വിശേഷണങ്ങളിലേക്ക് മുന്നേറിയതായാണ് നാം കാണുന്നത്. സാമൂഹ്യപരിഷ്കരണ രംഗത്ത് ശ്രീനാരായണഗുരു നൽകിയ സംഭാവനകളെക്കുറിച്ച് സവിശേഷ പ്രസ്താവനകൾ ധാരാളം വന്നുകഴിഞ്ഞിട്ടുണ്ടെങ്കിൽപോലും അദ്ദേഹം ആ മേഖലയിൽ ചെയ്ത സംഭാവനകളെ അക്കമിട്ട് ചൂണ്ടിക്കാണിക്കുവാൻ കഴിയുകയുണ്ടായിട്ടില്ല. തൻെറ ചില ദർശനങ്ങളും കാഴ്ചപ്പാടുകളുംകൊണ്ട് കേരളീയസമൂഹത്തിൽ നേരിയ ചലനങ്ങളുണ്ടാക്കിയ ശ്രീനാരായണഗുരുവിന് കാലഘട്ടത്തിൻെറ സ്വാഭാവികമായ പരിണാമ ചലനങ്ങളിൽ ഇടപെടാൻ സാധിച്ചുവെന്നതിൽകവിഞ്ഞ് തീവ്രമായ സാമൂഹിക മാറ്റത്തിൻെറ ചാലകശക്തികളാകുന്ന ആശയങ്ങൾ പ്രചരിപ്പിക്കുവാൻ സാധിട്ടുണ്ടോ എന്നു ചിന്തിക്കേണ്ടതുണ്ട്.

അരുവിപ്പുറത്ത് നടത്തിയ ശിവലിംഗ പ്രതിഷ്ഠയാണ് ശ്രീനാരായണഗുരുവിൻെറ വിപ്ലവ പ്രവർത്തനങ്ങളിൽ ഒന്നാമത്തേതായി ചൂണ്ടിക്കാണിക്കപ്പെട്ടുവരുന്നത്. അബ്രാഹ്മണർക്ക് ക്ഷേത്രപ്രതിഷ്ഠകൾ നടത്തുവാനോ താന്ത്രിക കർമങ്ങൾ അനുഷ്ഠിക്കുവാനോ അവകാശമില്ലാത്ത സാമൂഹ്യപശ്ചാത്തലത്തിൽ, ഈഴവനായ നാണുവാശാൻ നടത്തിയ ശിവലിംഗപ്രതിഷ്ഠ വിപ്ലവകരമായിരുന്നു എന്നതാണ് മേൽപ്രവൃത്തിയെ ആദർശവത്കരിക്കുന്നവരുടെ വാദഗതി. സാമൂഹികമായ അതിർവരമ്പുകൾ ചാടിക്കടന്നുകൊണ്ട് ചില ആചാരങ്ങളോ അനുഷ്ഠാനപരമായ അവകാശങ്ങളോ കയ്യെത്തിപ്പിടിക്കുന്നതിലെ വിപ്ലവമാനം എത്രമാത്രം ബാലിശമായ ഒരവകാശവാദം മാത്രമാണ് എന്നോർക്കണം. വർണവ്യവസ്ഥയിൽ ഹിന്ദുമേൽവിലാസത്തിന് പുറത്തു നിന്നിരുന്ന ഈഴവരെ, ഉയർന്ന വർഗമായ ബ്രാഹ്മണരുടെ ചില അവകാശങ്ങൾ പിടിച്ചെടുക്കാനോ കയ്യെത്തിപ്പിടിക്കാനോ സാമൂഹ്യക്രമത്തിലെ ജീർണിച്ചതെങ്കിലും പാരമ്പര്യതുടർച്ചയുള്ള ചില കാര്യങ്ങൾ കവർന്നെടുക്കാനോ പ്രേരിപ്പിക്കുന്നത് അന്നത്തെ സാഹചര്യത്തിൽ ഒച്ചപ്പാടുകളും ബഹളങ്ങളും സൃഷ്ടിക്കുമെന്നത് സ്വാഭാവികമാണ്. അരുവിപ്പുറം ശിവപ്രതിഷ്ഠയിലൂടെ ശ്രീനാരായണഗുരു സാധിച്ചതും അത് മാത്രമാണ്. അരുവിപ്പുറം ശിവപ്രതിഷ്ഠയെ തുടർന്ന് ബ്രാഹ്മണസമൂഹം ഇളകിപ്പുറപ്പെടുകയും പല സ്ഥലങ്ങളിലും ഈഴവർക്കെതിരിൽ ആക്രമണങ്ങളും കയ്യേറ്റങ്ങളും ഉണ്ടാവുകയും ചെയ്തു. ഈ ആക്രമണങ്ങളെ ചെറുക്കാൻ ഈഴവ യുവാക്കൾ സംഘടിച്ചതോടുകൂടിയാണ് ശ്രീനാരായണഗുരുവിൻെറ ശിവപ്രതിഷ്ഠയുടെ യഥാർഥ ഫലം ഉരുത്തിരിഞ്ഞുവന്നത്.

നെയ്യാറ്റിലെ ശങ്കരൻകുഴി എന്നറിയപ്പെട്ടിരുന്ന ഒരു ചെറിയ കയത്തിൽ മുങ്ങിയാണ് ശ്രീനാരായണഗുരു അരുവിപ്പുറത്ത് പ്രതിഷ്ഠിച്ച ശിവലിംഗം കണ്ടെടുത്തത്. പ്രസ്തുത സ്ഥലത്ത് പണ്ട് നിലനിന്നിരുന്ന ചെറിയൊരു ശിവക്ഷേത്രത്തിലെ പ്രതിഷ്ഠ ആ കയത്തിൽ വീണുകിടന്നിരുന്നുവെന്നും അതിനാലാണ് ആ കയത്തിന് ശങ്കരൻകുഴി എന്ന് പേരുണ്ടായതെന്നും അക്കാര്യം അറിയാമായിരുന്ന ശ്രീനാരായണഗുരു ആ ശിവലിംഗം മുങ്ങിത്തപ്പിയെടുത്ത് പുനഃപ്രതിഷ്ഠിക്കുക മാത്രമാണ് ഉണ്ടായതെന്നും ചില ശ്രീനാരായണീയർ അഭിപ്രായപ്പെട്ടിട്ടുണ്ട്. മറ്റുചിലരാകട്ടെ, അത്തരം ഒരു ശിവലിംഗത്തെക്കുറിച്ച് അറിയാത്ത ശ്രീനാരായണഗുരു മുങ്ങിത്തപ്പിയപ്പോൾ കിട്ടിയകല്ല് ശിവലിംഗമാണെന്ന് പറഞ്ഞ് പ്രതിഷ്ഠിക്കുക മാത്രമാണ് ചെയ്തതെന്ന് പറയുന്നു. ഈ വാദഗതികളിൽ ഒന്നാമത്തേതിനാണ് കൂടുതൽ സാധ്യത കാണുന്നത്. ശങ്കരൻകുഴിയിൽനിന്ന് ശ്രീനാരായണ ഗുരു ഉയർത്തിക്കൊണ്ടുവന്ന കല്ലിന് ഒത്ത ഒരു ശിവലിംഗത്തിൻെറ ആകൃതി ഉണ്ടായിരുന്നുവെന്നതും ആ പരിസരവുമായി അദ്ദേഹത്തിന് ഉണ്ടായിരുന്ന പൂർവ പരിചയവും അവിടെ ഒരു ശിവക്ഷേത്രം നേരത്തെ ഉണ്ടായിരുന്നുവെന്ന് പരിസരവാസികൾ പറഞ്ഞുവന്നിരുന്നതും കൂട്ടിച്ചേർത്ത് വായിക്കുമ്പോൾ ഒന്നാമത്തെ വാദഗതിയാണ് മുൻതൂക്കം നേടുന്നത്. അരുവിപ്പുറം ശിവപ്രതിഷ്ഠയുടെ വിപ്ലവ സ്വഭാവം ഒരൽപം ചോർത്തിക്കളയുന്നതിന് ഈ പശ്ചാത്തലവും കാരണമായിത്തീരുന്നുണ്ട്.

അരുവിപ്പുറം പ്രതിഷ്ഠ താന്ത്രികരീതികൾ അവലംബിച്ചായിരുന്നുവോ അല്ലയോ എന്ന് ഒരു തർക്കം ഇന്നും ശ്രീനാരായണ ഭക്തരിൽ നിലനിൽക്കുന്നുണ്ട്. നെയ്യാറ്റിൽ

**സാമൂഹികമായ അതിർവരമ്പുകൾ ചാടിക്കടന്നുകൊണ്ട് ചില ആചാരങ്ങളോ അനുഷ്ഠാനപരമായ അവകാശങ്ങളോ കയ്യെത്തിപ്പിടിക്കുന്നതിലെ വിപ്ലവമാനം എത്രമാത്രം ബാലിശമായ ഒരവകാശവാദം മാത്രമാണ് എന്നോർക്കണം.**



നിന്ന് കിട്ടിയ ഒരു കല്ല് ശിവലിംഗമാണ് എന്നുപറഞ്ഞ് അടുത്തുകണ്ട ഒരു പാറപ്പുറത്ത് പ്രതിഷ്ഠിക്കുക മാത്രമാണ് ഗുരു ചെയ്തതെന്നും ഇത്ര ലളിതമായി പ്രതിഷ്ഠ നടത്തിയതിലൂടെ ബ്രാഹ്മണർ താന്ത്രികാചാരങ്ങളുടെ നൂലാമാലകളിൽ കുടുക്കിയിട്ടിരുന്ന പ്രതിഷ്ഠാകർമത്തെ ആ നൂലാമാലകളിൽനിന്ന് മോചിപ്പിച്ചുകൊണ്ട് ആർക്കും യഥേഷ്ടം പ്രതിഷ്ഠാകർമം നിർവഹിക്കാമെന്ന സ്വാതന്ത്ര്യപ്രഖ്യാപനം നടത്തുകയാണ് ശ്രീനാരായണഗുരു ചെയ്തതെന്നും പറഞ്ഞുകൊണ്ട് അരുവിപ്പുറം പ്രതിഷ്ഠയിൽ വിപ്ലവ-പരിവർത്തന മാനങ്ങൾ കണ്ടെത്തുവാൻ ശ്രമിക്കുന്നു ചിലർ. മറുവശത്ത്, താന്ത്രിക സംവിധാനങ്ങൾ തീർത്തും പാലിച്ചുകൊണ്ടുതന്നെയാണ് ശ്രീനാരായണഗുരു പ്രതിഷ്ഠ നടത്തിയത് എന്ന് പറയുന്നവരുമുണ്ട്. കേവലം ഒരു കല്ല് ശിവലിംഗമായി സങ്കൽപിച്ചുകൊണ്ട് കണ്ടിടത്ത് പ്രതിഷ്ഠിക്കുകയല്ല ഗുരു ചെയ്തത്, മറിച്ച് ഒരു ക്ഷേത്രപ്രതിഷ്ഠക്കാവശ്യമായ താന്ത്രിക ചിട്ടകൾ പാലിച്ചുകൊണ്ട് യഥാവിധി തന്നെയാണ് അദ്ദേഹം അരുവിപ്പുറത്ത് പ്രതിഷ്ഠനടത്തിയതെന്ന് ആ ക്ഷേത്രം സന്ദർശിക്കുന്ന അൽപമെങ്കിലും താന്ത്രിക ബോധമുള്ള ഏതൊരാൾക്കും കാണാൻ കഴിയും. താന്ത്രികാധികാരം ഈഴവനായ ശ്രീനാരായണ ഗുരു സ്വയം ഏറ്റെടുത്ത് പ്രതിഷ്ഠനടത്തിയത് മാത്രമാണ് അവിടെ വ്യതിയാനമായി സംഭവിച്ചത്, മറിച്ച് താന്ത്രികതയെ ലംഘിച്ച് പ്രതിഷ്ഠനടത്തിയതല്ലായെന്ന് ചുരുക്കം.

ഈഴവനായ നാണുവാശാന് ക്ഷേത്രപ്രതിഷ്ഠ നടത്തുവാനുള്ള അവകാശത്തെക്കുറിച്ച് ചോദിച്ച ബ്രാഹ്മണ ശ്രേഷ്ഠരോട് "ഞാൻ പ്രതിഷ്ഠിച്ചത് ഈഴവ ശിവനെയാണ്" എന്ന് ശ്രീനാരായണ ഗുരു മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്. ജാതിബോധം തകർക്കുവാനായി വന്ന ഗുരു, സ്വന്തം ജാതിപറഞ്ഞ് സമൂഹത്തെ പ്രക്ഷുബ്ധമാക്കുവാൻ ശ്രമിച്ചുവോ എന്നതും ഒരു തർക്കവിഷയമാണ്. നിത്യചൈതന്യയതിയും നടരാജഗുരുവും ഉൾപ്പെടെ ചില ശ്രീനാരായണദർശന വ്യാഖ്യാതാക്കൾ ഗുരു അങ്ങനെ പറഞ്ഞിട്ടില്ലെന്ന് വാദിക്കുമ്പോൾ, സമുദായത്തിൻെറ സ്വന്തം ഗുരുവായി ശ്രീനാരായണനെ പ്രതിഷ്ഠിച്ചുകൊണ്ട് നടക്കുന്ന ബഹുഭൂരിപക്ഷം, 'ഈഴവ ശിവൻ' എന്നത് അഭിമാനത്തിൻെറ ചിഹ്നമാണെന്ന് വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നു. ഈഴവനായ ശ്രീനാരായണന്ന് ബ്രാഹ്മണരുടെ ആരാധ്യനായ ശിവനെ പ്രതിഷ്ഠിക്കുവാൻ എന്ത് അധികാരമുണ്ട് എന്ന് ചോദിച്ചവരോട് "ഈഴവരുടെ ശിവനെയാണ്, ബ്രാഹ്മണരുടെ ശിവനെയല്ല താൻ പ്രതിഷ്ഠിച്ചത്" എന്ന് ഗുരു മറുപടി പറഞ്ഞിരിക്കാനിടയുണ്ട്. അത് സ്വാഭാവികമായ മറുപടിയുമാണ്. പക്ഷേ, മറുപടി പറഞ്ഞ വ്യക്തി ജാതീയതയെ തകർക്കുവാനും മതദ്വേഷത്തെ ഇല്ലായ്മ ചെയ്യാനും വന്ന പരിഷ്കർത്താവാണ് എന്ന മാനദണ്ഡത്തിൻെറ അടിസ്ഥാനത്തിൽ മാത്രമാണ് ആ മറുപടിയെക്കുറിച്ച് ചർച്ച ചെയ്യേണ്ടിവരുന്നത്. "ഞാൻ പ്രതിഷ്ഠിച്ചത് ജാതിയില്ലാത്ത ശിവനെയാണ്" എന്ന് പറയാൻ എന്തുകൊണ്ട് അദ്ദേഹത്തിന് കഴിഞ്ഞില്ല എന്നതാണ് പ്രസക്തമായ ചോദ്യം.

അരുവിപ്പുറം പ്രതിഷ്ഠാ സമയത്ത് ശ്രീനാരായണഗുരു നടത്തിയ ഈഴവശിവനെക്കുറിച്ചുള്ള പ്രഖ്യാപനത്തെ അടിസ്ഥാനമാക്കി, അദ്ദേഹം ജാതീയത തകർക്കുകയല്ല വളർത്തുകയാണ് ചെയ്തത് എന്ന് നിരീക്ഷിക്കുന്നവരിൽ കുറ്റംവിധിക്കാൻ നമുക്കാവില്ല. സവർണ സമ്പ്രദായങ്ങൾ പൂർണമായും പാലിച്ചുകൊണ്ട് മുഹൂർത്തവും വിനാഴികയും നോക്കി താന്ത്രികപരിസരം സജ്ജമാക്കിത്തന്നെയാണ് ശ്രീനാരായണൻ അവിടെ ബ്രാഹ്മണരുടെ ദൈവങ്ങളിൽ ഒന്നായ ശിവനെ പ്രതിഷ്ഠിച്ചത്. എന്നിട്ട് താൻ പ്രതിഷ്ഠിച്ചത് ഈഴവരുടെ ശിവനെയാണ് എന്ന് വാദിക്കുകയും ചെയ്തു. ഇതിൽനിന്ന് നമുക്ക് മനസ്സിലാക്കാൻ കഴിയുന്ന തർക്കമില്ലാത്ത വസ്തുതകൾ ഇവയാണ്: 1. താന്ത്രിക-ബ്രാഹ്മണ രീതികൾ പിൻതള്ളുകയല്ല, അവയെ ദിവ്യവും ശ്രേഷ്ഠവുമായിക്കണ്ട് അനുവർത്തിക്കുകയാണ് ശ്രീനാരായണഗുരു ചെയ്തത്. ബ്രാഹ്മണ്യം ശ്രേഷ്ഠമാണ്, ബ്രാഹ്മണരീതികൾ ദൈവികവുമാണ് എന്ന സാമൂഹ്യ സമത്വത്തിനെതിരായ ആശയത്തെ അംഗീകരിക്കുകയാണ് ഇതിലൂടെ ചെയ്തത്.

2. ഈഴവർക്ക് താന്ത്രികാവകാശങ്ങളും ബ്രാഹ്മണരുടെ കർമങ്ങളും അനുവർത്തിക്കുവാൻ സ്വാതന്ത്ര്യമുണ്ടാവണം എന്ന ആവശ്യത്തിലൂടെ ഈഴവരെ ബ്രാഹ്മണ്യത്തിലേക്ക് നയിക്കാനാണ് ശ്രീനാരായണ ഗുരു പരിശ്രമിച്ചത്.

3. ഈഴവശിവൻ എന്ന പ്രഖ്യാപനം ബോധപൂർവമോ അല്ലാതെയോ നടത്തിയതിലൂടെ ഈഴവ ജാതീയ ബോധത്തെ തള്ളിക്കളയുവാനല്ല അരക്കിട്ടുറപ്പിക്കാനാണ് അദ്ദേഹം ശ്രദ്ധചെലുത്തിയത്. ഇത് അദ്ദേഹത്തിൻെറ നവോത്ഥാന പരിവേഷത്തെ പാടെ തകർക്കുന്ന ഒന്നാണ്.

അരുവിപ്പുറത്ത് പ്രതിഷ്ഠ നടത്തിയ ശ്രീനാരായണ ഗുരു, ആ ക്ഷേത്രത്തിൻെറ മതിലിൽ

"ജാതിഭേദം മതദ്വേഷം

ഏതുമില്ലാതെ സർവരും

സോദരത്വേന വാഴുന്ന

മാതൃകാ സ്ഥാനമാണിത്'' എന്ന് എഴുതിവെപ്പിച്ചതായി ഒട്ടുമിക്ക ജീവചരിത്രകാരന്മാരും പറയുന്നുണ്ട്. എന്നാൽ പ്രതിഷ്ഠനടത്തിയ സമയത്ത് അവിടെ ചുമരുകളോ മതിലുകളോ ഉണ്ടായിരുന്നില്ല. വർഷങ്ങളോളം ഓലമേഞ്ഞ ഒരു പന്തൽ മാത്രമാണ് അവിടെ ഉണ്ടായിരുന്നത്. വർഷങ്ങൾക്കുശേഷം, ശ്രീനാരായണഗുരു പ്രസിദ്ധനായിക്കഴിഞ്ഞശേഷം അദ്ദേഹത്തിൻെറ ശിഷ്യരിൽ ചിലരാണ് ആ ക്ഷേത്രത്തിന് മതിൽക്കെട്ടോടുകൂടിയ ഒരെടുപ്പ് ഉണ്ടാക്കിയത്. ആ ഘട്ടത്തിലാണ് സഹോദരൻഅയ്യപ്പൻെറ രചനയായ മേൽവരികൾ അവിടെ എഴുതിവെച്ചത്. ഇതറിഞ്ഞപ്പോൾ ശ്രീനാരായണ ഗുരുവിൻെറ പ്രതികരണം "അത് നന്നായി, ജനങ്ങൾ വായിച്ചു മനസ്സിലാക്കട്ടെ" എന്നായിരുന്നു. കേരളത്തിൻെറ സാമൂഹ്യപരിഷ്കരണ ചരിത്രത്തിലെ "താക്കോൽ വചനങ്ങൾ" എന്ന നിലയിൽ കൊട്ടിഘോഷിക്കപ്പെട്ടതാണ്, അരുവിപ്പുറം

**"ഞാൻ പ്രതിഷ്ഠിച്ചത് ഈഴവ ശിവനെയാണ്" എന്ന് ശ്രീനാരായണ ഗുരു മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ട്. ജാതിബോധം തകർക്കുവാനായി വന്ന ഗുരു, സ്വന്തം ജാതിപറഞ്ഞ് സമൂഹത്തെ പ്രക്ഷുബ്ധമാക്കുവാൻ ശ്രമിച്ചുവോ എന്നതും ഒരു തർക്കവിഷയമാണ്.**

**'ജാതിഭേദം മതദ്വേഷം<br>ഏതുമില്ലാതെ സർവരും<br>സോദരത്വേന വാഴുന്ന<br>മാതൃകാ സ്ഥാനമാണിത്'**

ക്ഷേത്രച്ചുമരിലെ മേൽപറഞ്ഞ നാല് വരികൾ. ഭ്രാന്താലയമായിരുന്ന കേരളത്തെ മാതൃകാ സ്ഥാനമാക്കിയ മഹദ്വ്യക്തിയാണ് ശ്രീനാരായണഗുരു എന്ന് പ്രശംസിക്കുന്നവർ മേൽവരികൾ ഉദ്ധരിച്ചാണ് അവരുടെ വാചോടോപങ്ങൾ നിരത്താറുള്ളത്. ആ വരികളുടെ കർതൃത്വം ശ്രീനാരായണ ഗുരുവിനില്ലെന്ന് വരുന്നത് നവോത്ഥാന ചരിത്രകാരന്മാർക്ക് വല്ലാതെ ക്ഷീണമേൽപിക്കുന്നതുതന്നെയാണ്. പക്ഷേ, സത്യം സത്യമല്ലാതാവുക സാധ്യമല്ലല്ലോ.

ഈഴവശിവനെ പ്രതിഷ്ഠിച്ച ഒരാൾ, ജാതിഭേദം ഇല്ലാത്ത സ്ഥലമാണ് താൻ പ്രതിഷ്ഠ നടത്തിയ ക്ഷേത്രപരിസരമെന്ന് എഴുതിവെക്കുന്നതിലെ വൈരുധ്യം വളരെ വലുതാണ്. അതുകൊണ്ടുതന്നെ രണ്ടിലൊന്നിൻെറ (ഈഴവശിവൻ എന്ന അവകാശവാദത്തിൻെറയോ ക്ഷേത്രമതിലിലെ വരികളുടെ കർതൃത്വത്തിൻെറയോ) ധാർമികമായ അവകാശം അദ്ദേഹത്തിന് നിഷേധിക്കപ്പെടേണ്ടത് ആവശ്യവുമാണ്. ചരിത്രത്തിൻെറ വെളിച്ചത്തിൽ വിപ്ലവകരവും മാനവികവും പുരോഗമനപരവുമായ ആ വരികളുടെ കർതൃത്വമാണ് ശ്രീനാരായണഗുരുവിന് നിഷേധിക്കപ്പെടുന്നത്. അപ്പോൾ ശേഷിക്കുന്നത് ഈഴവശിവനെ പ്രതിഷ്ഠിക്കുകയും ഈഴവന് ബ്രാഹ്മണ്യത്തിൻെറ അവകാശങ്ങൾ സ്ഥാപിച്ചെടുക്കാൻ ശ്രമിക്കുകയും ചെയ്ത ഒരു ശ്രീനാരായണഗുരുവിൻെറ ചിത്രമാണ്. ആ ചിത്രം മാനവികതയുടെ പ്രവാചകൻ, സാമൂഹ്യ നവോത്ഥാനത്തിൻെറ കേന്ദ്രബിന്ദു തുടങ്ങിയ സ്ഥാനങ്ങൾ ശ്രീനാരായണ ഗുരുവിന് നിഷേധിക്കുന്ന തരത്തിലുള്ളതുമാണ്.

അരുവിപ്പുറം പ്രതിഷ്ഠയെ തുടർന്ന് ശ്രീനാരായണഗുരു നിരന്തരമായി ചെയ്തുകൊണ്ടിരുന്നത് ക്ഷേത്ര പ്രതിഷ്ഠകൾ നടത്തുക എന്നതായിരുന്നു. കേരളത്തിൽ അങ്ങോളമിങ്ങോളം പല സ്ഥലങ്ങളിലായി നിരവധി ക്ഷേത്രങ്ങൾ അദ്ദേഹം സ്ഥാപിച്ചു. പ്രതിഷ്ഠകളിൽ അധികവും ശിവകുടുംബത്തിൻേറതായിരുന്നു- ശിവൻ, ഗണപതി, സുബ്രഹ്മണ്യൻ, പാർവതി എന്നിങ്ങനെ. ഗുരുവിൻെറ രചനകൾ എന്ന നിലയിൽ ചൂണ്ടിക്കാണിക്കപ്പെട്ട സ്തോത്രകൃതികളിൽ ചിലത് ശിവകുടുംബത്തെ പ്രകീർത്തിക്കുകയും ആരാധനാഭാവത്തോടെ സ്തുതിക്കുകയും ചെയ്യുന്നവയാണ്.

കേവലം വിഗ്രഹപ്രതിഷ്ഠകളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതായിരുന്നില്ല ശ്രീനാരായണ ഗുരുവിൻെറ വിഗ്രഹ-പ്രതിഷ്ഠാഭക്തി എന്ന് തെളിയിക്കുന്നവയാണ് അദ്ദേഹത്തിൻെറ സ്തോത്രകൃതികൾ. ഒരു സാധാരണ ഹിന്ദുവിൻേറതിന് സമാനമായ അടിയുറച്ച ഭക്തിയും വിശ്വാസവും അദ്ദേഹത്തിനുണ്ടായിരുന്നു. ശിവകുടുംബത്തെ പ്രതിഷ്ഠിച്ചതിലൂടെയും ശിവകുടുംബത്തെ സ്തുതിക്കുന്ന സ്തോത്രങ്ങൾ രചിച്ചതിലൂടെയും ഈഴവരുടെ ആദിമദൈവം പശുപതിനാഥനായ പരമശിവൻ ആണെന്ന തത്ത്വം വെളിപ്പെടുത്തുകയാണ് ശ്രീനാരായണഗുരു ചെയ്തതെന്ന് വ്യാഖ്യാനിക്കുന്നവരുണ്ട്. ശിവകുടുംബം അവർണരുടെ മാത്രം ആരാധ്യ ദൈവങ്ങളായിരുന്നു എന്ന അവകാശവാദത്തിന് തെളിവുകളില്ല. ദ്രാവിഡരുടെ ദൈവമായിരുന്നു ഒരു ഘട്ടത്തിൽ ശിവൻ. എങ്കിൽപോലും പിൽകാലത്ത് ശിവൻ ത്രിമൂർത്തികളിൽ പ്രമുഖനായിത്തീരുകയും സവർണരുടെ ഉഗ്രദൈവങ്ങളിൽ ഒന്നാമത്തെ പദവി നേടിയെടുക്കുകയും ചെയ്തു. 'ഗാണപത്യ' മതത്തിൻെറ കേന്ദ്രബിന്ദുവായി വർത്തിക്കുന്ന ഗണപതിയിലുള്ള ഭക്തി, ശിവകുടുംബത്തിലുള്ള വിശ്വാസം അവർണരുടെ മാത്രം സവിശേഷതയാണെന്ന വാദഗതിയെ തകർക്കുന്നതാണ്. ഗാണപത്യമതത്തിൻെറ വക്താക്കളും വിശ്വാസികളും കടുത്ത ബ്രാഹ്മണ്യം പാലിക്കുന്നവരായിരുന്നു എന്നോർക്കണം. ശൈവഭക്തരിൽ മുന്നിട്ടുനിൽക്കുന്നതും ബ്രാഹ്മണർ തന്നെയാണ്. ശൈവമതം ഒരു ബ്രാഹ്മണമതമാണ് എന്നിരിക്കെ, ശിവഭക്തി അവർണരുടെ പാരമ്പര്യസ്വഭാവമാണെന്ന് പറയുന്നതിൽ അർഥമില്ല. ബ്രാഹ്മണദൈവമായ ശിവനെ, ഈഴവർക്ക് നേടിക്കൊടുക്കുക എന്നതാണ് ശിവപ്രതിഷ്ഠകളിലൂടെ ശ്രീനാരായണഗുരു ചെയ്തത്.

ഈഴവരെ ബ്രാഹ്മണവത്കരിക്കുന്നതിൻെറ ഭാഗമായിരുന്നു ശ്രീനാരായണഗുരുവിൻെറ ശിവകുടുംബ പ്രതിഷ്ഠകൾ. ഉത്തരേന്ത്യയിലും ദക്ഷിണേന്ത്യയിലും ഒരേപോലെ ശിവകുടുംബ ഭക്തി പുലർത്തുന്ന ബ്രാഹ്മണരോടൊപ്പം ഈഴവരെയും എത്തിക്കുകയായിരുന്നുവോ ഗുരുവിൻെറ ലക്ഷ്യമെന്ന് സംശയിക്കത്തക്കവിധം ശിവകുടുംബ പ്രതിഷ്ഠകളെയും സ്തുതികീർത്തനങ്ങളുടെ രചനകളെയും കാണേണ്ടതുണ്ട്. അതോടൊപ്പംതന്നെ ഈഴവർ പാരമ്പര്യമായി ആരാധിച്ചുവന്നിരുന്ന പല ഗോത്ര-പാരമ്പര്യ ദേവതകളെയും മൂർത്തികളെയും പാടെ അവഗണിക്കുകയും തള്ളിക്കളയുകയും ചെയ്തുകൊണ്ടാണ് ഗുരു പല പ്രതിഷ്ഠകളും നടത്തിയത്. അവർണൻെറ ദൈവങ്ങൾക്ക് ശക്തിപോരാ എന്ന് ചിന്തിക്കുകയും ഈഴവൻെറ ആരാധനകൾ അപരിഷ്കൃതങ്ങളാണെന്ന് സിദ്ധാന്തിക്കുകയും ചെയ്തുകൊണ്ടും ബ്രാഹ്മണ സമ്പ്രദായങ്ങളാണ് സംശുദ്ധവും സംസ്കൃതരൂപത്തിലുള്ളതും എന്ന് വ്യക്തമാക്കിക്കൊണ്ടുമാണ് ശ്രീനാരായണഗുരു തൻെറ ക്ഷേത്രപ്രതിഷ്ഠകൾ നടത്തിക്കൊണ്ടിരുന്നത്. യക്ഷി, പൂതത്താൻ, കരുകാളി, വങ്കാരമാടൻ, കൂളി, കാളി, മാട, മറുത, ചാത്തൻ, ചാമുണ്ഡി, ചണ്ഡാലി തുടങ്ങിയവയും പ്രാദേശിക ഐതിഹ്യങ്ങളിൽ പരാമർശിക്കപ്പെട്ടവയുമായ നിരവധി ദൈവങ്ങൾ ഈഴവർക്കുണ്ടായിരുന്നു. പുളികുടി, തിരണ്ട് കല്യാണം, പുല തുടങ്ങിയ നിരവധി ആചാരങ്ങളും ഉണ്ടായിരുന്നു. ഇവയെയെല്ലാം സവർണ ആചാരങ്ങൾക്ക് സമാനമായി പരിഷ്കരിക്കാനുള്ള നീക്കങ്ങൾ ശ്രീനാരായണഗുരു നടത്തുകയുണ്ടായി. വിഗ്രഹ പ്രതിഷ്ഠകളിൽ ദീക്ഷിച്ച ബ്രാഹ്മണ സ്വഭാവം, ആചാര പരിഷ്കരണത്തിലും അദ്ദേഹം അനുവർത്തിക്കുകയുണ്ടായതിൽനിന്ന് ഈഴവരുടെ ബ്രാഹ്മണവത്കരണമായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യമെന്ന് അനുമാനിക്കുന്നവരെ കുറ്റപ്പെടുത്തിക്കൂടാ.

ഓംകാരപ്രതിഷ്ഠ, കണ്ണാടിപ്രതിഷ്ഠ, ദീപപ്രതിഷ്ഠ എന്നിവയും ശ്രീനാരായണഗുരു നടത്തിയിട്ടുണ്ട്. യഥാർഥത്തിൽ ഇവ

**കേവലം വിഗ്രഹ പ്രതിഷ്ഠകളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതായിരുന്നില്ല ശ്രീനാരായണ ഗുരുവിൻെറ വിഗ്രഹ-പ്രതിഷ്ഠാഭക്തി എന്ന് തെളിയിക്കുന്നവയാണ് അദ്ദേഹത്തിൻെറ സ്തോത്രകൃതികൾ.**



യൊക്കെയും ഹിന്ദുധർമത്തിലെ പ്രതീകങ്ങൾ മാത്രമാണ്. അൽപം പരിവർത്തന സ്വഭാവം കാണിക്കുന്നത് ആലപ്പുഴ ജില്ലയിലെ കളവങ്കോടത്ത് നടത്തിയ കണ്ണാടി പ്രതിഷ്ഠയാണ്. പക്ഷേ, അവിടെയും കണ്ണാടിയല്ല മുഖ്യപ്രതിഷ്ഠ- കണ്ണാടിക്കുമുന്നിലെ ദേവീവിഗ്രഹമാണ്. കണ്ണാടിയിൽ നിന്ന് രസം ചുരണ്ടിക്കളഞ്ഞ് "ഓം" എന്ന് എഴുതാൻ കല്പിക്കുകയും എഴുതിവന്നപ്പോൾ അത് "ഒം" എന്നായി മാറുകയും, ഈ തെറ്റ് ചൂണ്ടിക്കാണിച്ചപ്പോൾ "അതു മതി, അതിനും അർഥമുണ്ട്" എന്ന് ഗുരു പറയുകയും ചെയ്തതായി രേഖപ്പെടുത്തിക്കാണുന്നുണ്ട്. കണ്ണാടിയെയല്ല ഗുരു പരിഗണിച്ചത്. അതിനകത്തുള്ള ഓംകാരത്തെയാണ് എന്നതുകൊണ്ട് ഇവിടെ കണ്ണാടി പ്രതിഷ്ഠയല്ലയുള്ളത്, ഓംകാര പ്രതിഷ്ഠ തന്നെയാണ് എന്ന് ചില പ്രമുഖ ശ്രീനാരായണദർശന വ്യാഖ്യാതാക്കൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഏത് വസ്തു പ്രതിഷ്ഠിച്ചാലും അതിൽ ചൈതന്യം ആവാഹിക്കുന്ന കർമാനുഷ്ഠാനങ്ങൾകൂടി ഉണ്ടായാൽ അത് വിഗ്രഹമായി പരിഗണിക്കപ്പെടുമെന്ന താന്ത്രിക മതമനുസരിച്ച് ഗുരു നടത്തിയ കണ്ണാടി-ഓംകാര പ്രതിഷ്ഠ ഹിന്ദുസമ്പ്രദായത്തിന് പുറത്തേക്ക് പോകുന്നില്ല. അതുകൊണ്ടുതന്നെ കണ്ണാടിപ്രതിഷ്ഠ വിപ്ലവകരമായിരുന്നു എന്ന് വാദിക്കുന്നത് നിരർഥകമാണ്. ശ്രീനാരായണഗുരു നടത്തിയ ഒരു ക്ഷേത്രപ്രതിഷ്ഠയും ഹിന്ദുധർമത്തിന് പുറത്തേക്ക് കടന്നുപോവുകയോ, നവോത്ഥാനപരമായ തലങ്ങളെ പ്രതിനിധീകരിക്കുന്നവയായിത്തീരുകയോ സംഭവിച്ചിട്ടില്ലായെന്ന് തീർത്ത് പറയുവാൻ കഴിയുമെന്ന് ചുരുക്കം.

ഗുരുവിൻെറ ജീവിതത്തിൽ പരിണാമാത്മകമായ മാറ്റങ്ങൾ സങ്കല്പിക്കുന്നവരുണ്ട്. വിഗ്രഹപ്രതിഷ്ഠ നടത്തിയ അദ്ദേഹം പിന്നീട് ആശ്രമങ്ങളും വിദ്യാലയങ്ങളും സ്ഥാപിക്കാൻ ആവശ്യപ്പെട്ടുവെന്നും പിൽക്കാലത്ത് ക്ഷേത്ര പ്രതിഷ്ഠകളോട് പൂർണമായും എതിരായിത്തീരുകയും ചെയ്തു എന്നുമാണ് അത്തരക്കാരുടെ വാദം. തൻെറ ജീവിതത്തിൽ ഇടക്കിടെ താൻ സ്വയം ചെയ്യുന്ന കാര്യങ്ങളോടുള്ള വിമുഖതയും വിയോജിപ്പും പ്രകടിപ്പിക്കുകയും താൻ ചെയ്യുന്നതൊന്നും തനിക്കുവേണ്ടിയല്ല, ജനങ്ങൾക്കുവേണ്ടിയാണ് എന്ന് തിരുത്തുകയും ചെയ്യുന്ന ഒരു വ്യക്തിയെ ശ്രീനാരായണഗുരുവിൻെറ ജീവിതചരിത്രത്തിൽ എമ്പാടും കാണാം. തൻെറ മാർഗവും ലക്ഷ്യവും പ്രവർത്തനശൈലിയും ഏതും എവ്വിധവുമായിരിക്കണമെന്ന് വ്യക്തമായി അറിയാത്ത ഒരാൾക്ക് മാത്രമെ ഇത്തരത്തിൽ ബഹുമുഖത്വം പ്രകടിപ്പിക്കുവാൻ സാധിക്കൂ. വിഗ്രഹപ്രതിഷ്ഠകൾ നടത്താനായി തൻെറ ആയുസ്സിൻെറ ഗണ്യമായപങ്ക് ഓടിനടന്ന് ചെലവഴിച്ച ശ്രീനാരായണഗുരു വിഗ്രഹാരാധന, പ്രതിഷ്ഠ എന്നിവക്കെതിരിൽ വല്ലതും പറഞ്ഞിട്ടുണ്ടെങ്കിൽ അത് അദ്ദേഹത്തിൻെറ ബഹുമുഖസ്വഭാവത്തിൻെറ ലക്ഷണമായിട്ടുവേണം കാണുവാൻ. എന്നാൽ ക്ഷേത്ര പ്രതിഷ്ഠകൾക്കെതിരായ ശ്രീനാരായണഗുരുവിൻെറ പരാമർശങ്ങളെ അടിസ്ഥാനമാക്കിയാണ് അദ്ദേഹത്തിൽ വിപ്ലവകാരിയുടെയും നവോത്ഥാന നായകൻെറയും പരിവേഷം കൽപിക്കുവാൻ ചിലർ പരിശ്രമിക്കുന്നത് എന്നത് ശ്രദ്ധേയമാണ്. വാക്കുകളിൽ എതിർപ്പും പ്രവൃത്തിയിൽ യോജിപ്പും പ്രകടിപ്പിച്ചതിലൂടെ ശ്രീനാരായണഗുരു തൻെറ വീക്ഷണങ്ങളെ സ്വയം ദുർബലമാക്കുകയാണുണ്ടായത്.

ക്ഷേത്രപ്രതിഷ്ഠക്കും ക്ഷേത്രഭക്തിക്കും ശ്രീനാരായണഗുരു എതിരായിരുന്നുവെന്ന് സ്ഥാപിക്കുന്നതിനായി ഉദ്ധരിക്കപ്പെടുന്ന ചില സംഭവങ്ങളും സംഭാഷണങ്ങളും പ്രസ്താവനകളുമുണ്ട്. അവയിൽ ചിലത് താഴെ ഉദ്ധരിക്കുന്നു:

1. ശ്രീനാരായണൻെറ കാലക്കാരനായിരുന്ന വാഗ്ഭടാനന്ദൻ ഒരിക്കൽ ചോദിച്ചു: "അങ്ങ് അദ്വൈതിയാണോ?". "അതെ".

"അദ്വൈതികൾക്ക് വിഗ്രഹ പ്രതിഷ്ഠയും വിഗ്രഹാരാധനയും പാടുണ്ടോ?". "ഇല്ല".

"പിന്നെ എന്തുകൊണ്ടാണങ്ങ് ഈ അമ്പലങ്ങളെല്ലാം ഉണ്ടാക്കിയത്? വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചത്?". "ഒറ്റയടിക്ക് ജനങ്ങളുടെ അന്ധവിശ്വാസത്തെ മാറ്റിയെടുക്കുക സാധ്യമല്ലല്ലോ".

2. 1917ൽ ശ്രീനാരായണഗുരു പുറപ്പെടുവിച്ച ഒരു പ്രസ്താവനയിൽ ഇപ്രകാരം കാണാം: "ഇനി ക്ഷേത്ര നിർമാണത്തെ ഒരു കാരണവശാലും പ്രോത്സാഹിപ്പിക്കരുത്. അമ്പലം കെട്ടാൻ ഉപയോഗിക്കുന്ന പണം ദുർവ്യയമായി പോയെന്നു കരുതി പശ്ചാത്തപിക്കേണ്ടിവരും. ജനങ്ങൾക്ക് അറിവ് കൂടിവരികയായതിനാൽ ക്ഷേത്രങ്ങൾക്ക് പകരം വിദ്യാലയങ്ങളാണ് ഉണ്ടാവേണ്ടത്".

3. തൃശൂർ ജില്ലയിലെ കൂർക്കഞ്ചേരിയിൽ ഒരു ക്ഷേത്രപ്രതിഷ്ഠ നടത്തിത്തരുന്നതിനുവേണ്ടി തന്നെ സമീപിച്ച വ്യക്തികളോട് അദ്ദേഹം പറഞ്ഞു: "ഇരുട്ടടച്ച് വവ്വാലുകളും ചിലന്തിയും താവളമാക്കുന്ന ക്ഷേത്രങ്ങൾകൊണ്ട് എന്ത് പ്രയോജനം?".

മേൽ ഉദ്ധരിച്ചവയിൽ 1917ലെ പ്രസ്താവനയാണ് ഏറെ പ്രധാനപ്പെട്ടത്. എന്നാൽ ഈ പ്രസ്താവന നടത്തിയശേഷവും ക്ഷേത്രപ്രതിഷ്ഠകളെ അദ്ദേഹം പ്രവർത്തനത്തിലൂടെ നിരുത്സാഹപ്പെടുത്തിയതായി കാണുന്നില്ല. ചിലയിടങ്ങളിൽ തനിക്ക് പകരം തൻെറ ശിഷ്യരിൽ പ്രമുഖരെ പറഞ്ഞയച്ച് പ്രതിഷ്ഠ നിർവഹിച്ചുകൊണ്ടിരുന്നു. വിഗ്രഹഭക്തിയെ പൂർണമായും തിരസ്കരിച്ചുകൊണ്ട് അദ്വൈത വേദാന്തത്തിൻെറ ദാർശനികതലങ്ങളിൽ ജനതയെ, തൻെറ അനുയായികളെ എത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചതായി കാണുന്നില്ല. ഈഴവർക്കുവേണ്ടി സവർണദൈവങ്ങളെ പ്രതിഷ്ഠിച്ചുകൊണ്ടിരുന്ന അദ്ദേഹം മതേതരത്വത്തിൻെറ പ്രവാചകനായിരുന്നു എന്ന് പറയുന്നത് ഏത് അർഥത്തിലായിരുന്നെന്നും വ്യക്തമല്ല. ഏതെങ്കിലും ക്രൈസ്തവ- മുസ്ലിം ദേവാലയങ്ങൾ അദ്ദേഹം സന്ദർശിക്കുകയോ പ്രാർഥന നടത്തുകയോ ചെയ്തതായി തെളിവില്ല. തീർത്തും ഒരു സവർണവത്കരണത്തിൻെറ തത്ത്വശാസ്ത്രം പ്രയോഗത്തിൽ വരുത്തിയ ശ്രീനാരായണഗുരു മതവിദ്വേഷത്തിനും ജാതി വിദ്വേഷത്തിനുമെതിരായി പ്രവർത്തിച്ചു എന്നല്ല, ചില

**ഓംകാരപ്രതിഷ്ഠ, കണ്ണാടിപ്രതിഷ്ഠ, ദീപപ്രതിഷ്ഠ എന്നിവയും ശ്രീനാരായണഗുരു നടത്തിയിട്ടുണ്ട്. യഥാർഥത്തിൽ ഇവയൊക്കെയും ഹിന്ദുധർമത്തിലെ പ്രതീകങ്ങൾ മാത്രമാണ്. അൽപം പരിവർത്തന സ്വഭാവം കാണിക്കുന്നത് ആലപ്പുഴ ജില്ലയിലെ കളവങ്കോടത്ത് നടത്തിയ കണ്ണാടിപ്രതിഷ്ഠയാണ്.**



പ്രസ്താവനകൾ പുറപ്പെടുവിക്കുക മാത്രം ചെയ്തു എന്ന് മാത്രമെ ഒരു നിഷ്പക്ഷ ചരിത്രാന്വേഷകന് പറയുവാൻ സാധിക്കൂ. ജാതിക്കെതിരായ ശ്രീനാരായണഗുരുവിൻെറ പ്രവർത്തനങ്ങളും കേവലം ഉപരിപ്ലവങ്ങൾ മാത്രമായിരുന്നു. സ്വസമുദായത്തെപ്പോലും ജാതിരഹിതവും മാനവികവുമായ മനോഭാവത്തിലേക്ക് നയിക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചതായി കാണുന്നില്ല. സ്വന്തം പ്രവർത്തനങ്ങളുടെ ഫലങ്ങൾ ജാതീയത വളർത്തുന്നതരത്തിൽ പ്രതിലോമകങ്ങളായി പ്രതിഫലിക്കുന്നത് അദ്ദേഹത്തിന് സ്വജീവിതകാലത്ത് കാണേണ്ടിവന്നു.

ശ്രീനാരായണ ധർമപരിപാലനയോഗം സ്ഥാപിച്ചതിൻെറ ലക്ഷ്യങ്ങളിൽ ഒന്നായി ശ്രീനാരായണഗുരു കണ്ടിരുന്നത് ജാതിഭേദ നിർമാർജനമായിരുന്നു. എന്നാൽ ആ ലക്ഷ്യത്തിലെത്തിച്ചേരുന്നതിനുള്ള പ്രവർത്തനങ്ങൾ നടത്തുവാൻ ആ പ്രസ്ഥാനത്തിന് സാധിക്കുകയുണ്ടായില്ല. മാത്രവുമല്ല, ജാതീയത വളർത്തുന്ന പ്രസ്ഥാനമായി അത് പരിണമിക്കുകയും ചെയ്തു. സംഘടിച്ച് ശക്തരാകുവിൻ, വിദ്യകൊണ്ട് പ്രബുദ്ധരാകുവിൻ തുടങ്ങിയ ശ്രീനാരായണഗുരുവിൻെറ ആഹ്വാനങ്ങളുടെ പ്രാവർത്തികതയ്ക്കായി നിലവിൽവന്ന യോഗം ഈഴവരെ മാത്രം ലക്ഷ്യമിട്ടുകൊണ്ടുള്ള പ്രവർത്തനങ്ങളാണ് നടത്തിയത്. അതുവഴി സംഘടന ജാതീയമായ മേൽക്കോയ്മക്കായി വിലപേശുന്ന പ്രസ്ഥാനമായിത്തീർന്നു. ശ്രീനാരായണധർമം ഈഴവധർമം മാത്രമാണ് എന്ന നില വന്നുചേരുകയും ശ്രീനാരായണഗുരു ഈഴവ ജാതീയതയുടെ കേന്ദ്രബിന്ദുവായിത്തീരുകയും ചെയ്തു. യോഗം അതിൻെറ പ്രവർത്തനങ്ങളിൽ ജാതീയത പുലർത്തുന്നതിൽ അസന്തുഷ്ടനായിരുന്ന ശ്രീനാരായണഗുരു, സംഘടനയുമായുള്ള ബന്ധം അവസാന നാളുകളിൽ പൂർണമായും ഉപേക്ഷിച്ചിരുന്നു. മരിക്കുന്നതിന് ഒരുമാസംമുമ്പ് 1928 ആഗസ്റ്റ് 9-ാം തീയതി, ധർമം പത്രത്തിൽ ഗുരുവിൻെറതായി അച്ചടിച്ചുവന്ന ഒരു കത്തിൽ താൻ സ്ഥാപിച്ച, സ്വന്തം ധർമപരിപാലനത്തിനായുള്ള പ്രസ്ഥാനത്തെ തള്ളിപ്പറഞ്ഞുകൊണ്ടും തൻെറ പ്രവർത്തന പരാജയം സമ്മതിച്ചുകൊണ്ടുമുള്ള പരാമർശങ്ങൾ കാണാം. പ്രസ്തുത കത്ത് ഇപ്രകാരമായിരുന്നു: “എൻെറ ഡോക്ടർ അവർകൾക്ക്, യോഗത്തിൻെറ നിശ്ചയങ്ങൾ എല്ലാംതന്നെ നമ്മെ അറിയിക്കാതെ പാസാകുന്നതുകൊണ്ടും യോഗത്തിൻെറ ആനുകൂല്യങ്ങളൊന്നും നമ്മെ സംബന്ധിക്കുന്ന കാര്യങ്ങളല്ലാത്തതുകൊണ്ടും യോഗത്തിന് ജാത്യാഭിമാനം വർധിച്ചുവരുന്നതുകൊണ്ടും നാം മുമ്പേതന്നെ യോഗത്തെ മനസ്സിൽനിന്നും വിട്ടിരുന്നതുപോലെ ഇപ്പോൾ വാക്കിലും പ്രവൃത്തിയിലും യോഗത്തെ ഉപേക്ഷിച്ച് കഴിഞ്ഞിരിക്കുന്നു.

എന്ന് നാരായണഗുരു (ഒപ്പ്)”.

യോഗം അധ്യക്ഷനായിരുന്ന ഡോ. പൽപ്പുവിന് അയച്ച കത്ത് എന്ന നിലയിലാണിത് ധർമം പത്രത്തിൽ അച്ചടിച്ചുവന്നതെങ്കിലും ഈഴവസമൂഹത്തോടുള്ള ശ്രീനാരായണഗുരുവിൻെറ ഒരു പരോക്ഷമായ ആഹ്വാനംകൂടിയായിരുന്നു അത്. സംഘടിച്ച് ശക്തരാകുവാൻ ആഹ്വാനം ചെയ്ത നാരായണഗുരു, അനുയായികൾ സംഘടിച്ച് ശക്തരായപ്പോൾ അവരുടെ സംഘടനയെ തള്ളിക്കളയേണ്ട ഗതികേടിലാണ് ചെന്നുപെട്ടത്. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു എന്ന് ചിന്തിച്ചുപോകുമ്പോൾ, തൻെറ ആഹ്വാനങ്ങളിലും പ്രസ്താവനകളിലും ജാതീയതയെ എതിർത്ത ഗുരുവിന് പ്രവൃത്തിപഥത്തിലും പ്രായോഗികതലത്തിലും ആ എതിർപ്പിന് അർഥമുണ്ടാക്കിക്കൊടുക്കുവാൻ കഴിഞ്ഞില്ല എന്ന പരാജയം കണ്ടെത്തുവാൻ കഴിയുന്നു. സംഘടനയെ തള്ളിപ്പറഞ്ഞുകൊണ്ട് തൻെറ സന്യാസ ശിഷ്യരുമായി കർമപഥത്തിൽനിന്ന് പിൻവാങ്ങുവാൻ ശ്രീനാരായണഗുരു നിർബന്ധിതനായിത്തീർന്നു.

കൃത്യവും സൂക്ഷ്മവുമായ ആശയങ്ങളുടെയും ആദർശങ്ങളുടെയും അഭാവമാണ് ജാതിനശീകരണ പ്രവർത്തനങ്ങളിൽ പരാജയപ്പെടാൻ കാരണമായിത്തീർന്നത്. ശ്രീനാരായണഗുരുവിൻെറ കാര്യത്തിൽ, ഈഴവരുടെ സ്വന്തംഗുരുവും പരിഷ്കർത്താവും ചിലർക്ക് ദൈവവുമായി മാറിയ അദ്ദേഹത്തിൻെറ ആദർശങ്ങൾക്ക് വ്യക്തതകളുണ്ടായിരുന്നില്ല. അദ്ദേഹം വ്യക്തമായി പ്പറഞ്ഞ പല ആദർശങ്ങളും അനുയായികൾ പൂർണമായും വ്യക്തമായും അവഗണിക്കുകയും ചെയ്തു. ഒരു ജനവിഭാഗത്തെ മാനസികമായും ആശയപരമായും സ്വാധീനിക്കുവാനുള്ള ശക്തി ഗുരുവിൻെറ വീക്ഷണങ്ങൾക്കും പ്രവർത്തനങ്ങൾക്കും ഇല്ലാതെപോയി. ദൈവികമായ മൂല്യങ്ങളുടെ സ്ഫുടതയാർന്ന ആശയോപകരണങ്ങൾകൊണ്ടുമാത്രമെ ജാതി-വംശ-ഗോത്ര-വർണപരമായ ഭേദകല്പനകളെ ഇല്ലാതാക്കാൻ സാധിക്കുകയുള്ളൂ. ശ്രീനാരായണഗുരുവിൻെറ ആശയങ്ങളും ആദർശങ്ങളും ദൈവികമായിരുന്നില്ല എന്നുള്ളതുകൊണ്ടും കേവലം കാലഘട്ടത്തിൻെറ സൃഷ്ടി മാത്രമായ ഒരു ദാർശനികനോ ചിന്തകനോ, കൂടിയാൽ ഒരു വേറിട്ട മാർഗത്തിൻെറ കേന്ദ്രബിന്ദുവോ ആയിരുന്നാൽപോലും ശ്രീനാരായണഗുരുവിൻെറ ചിന്താഗതികൾക്ക് ദൈവികഗുണങ്ങൾ ഉണ്ടായിരുന്നില്ല, അവ ഈശ്വരപ്രോക്തങ്ങളായിരുന്നുമില്ല. തൻെറ ജനതയും സമുദായവും അദ്ദേഹത്തെ വിഗ്രഹവത്കരിച്ച്, നിശ്ചല വസ്തുവാക്കിത്തീർക്കുകയാണുണ്ടായത്. ശക്തമായ ജാതീയബോധത്തിൻെറ ഒരു പ്രതീകമായിത്തീരുവാൻ, ജനതയിൽ യാതൊരുവിധ മാനസികസ്വാധീനവും ചെലുത്താത്ത ബിംബമായിത്തീരുവാൻ അദ്ദേഹം വിധിക്കപ്പെടുകയായിരുന്നു സത്യത്തിൽ.

### ആത്മീയതയുടെ അഭാവം

ശ്രീനാരായണഗുരു വിഗ്രഹാരാധനക്ക് എതിരായിരുന്നുവെന്ന് പറയുന്നവർ കേരളീയരിൽ വളരെയേറെ പേരുണ്ട്. പക്ഷേ, ധാരാളം ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ച് സ്ഥാപിച്ച അദ്ദേഹത്തിൻെറ ജീവിതം മൊത്തത്തിൽ പരിശോധിക്കുമ്പോൾ അദ്വൈതിയും, പുരോഗമനവാദിയുമായ വ്യക്തിയെക്കാൾ മുന്നിൽനിൽക്കുന്നത് വിഗ്രഹാരാ

**ശ്രീനാരായണ ധർമപരിപാലനയോഗം സ്ഥാപിച്ചതിൻെറ ലക്ഷ്യങ്ങളിൽ ഒന്നായി ശ്രീനാരായണഗുരു കണ്ടിരുന്നത് ജാതിഭേദ നിർമാർജനമായിരുന്നു. എന്നാൽ ആ ലക്ഷ്യത്തിലെത്തിച്ചേരുന്നതിനുള്ള പ്രവർത്തനങ്ങൾ നടത്തുവാൻ ആ പ്രസ്ഥാനത്തിന് സാധിക്കുകയുണ്ടായില്ല.**



ധകനും വിഗ്രഹാരാധനാ അനുകൂലിയുമായ വ്യക്തിത്വമാണ്. അതുകൊണ്ടുതന്നെ പിൽക്കാലത്ത് അദ്ദേഹംതന്നെയും ഒരു വിഗ്രഹമായിത്തീർന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. ഹിന്ദുത്വവുമായി താത്വിക-അടിസ്ഥാന തലത്തിൽ പുണർന്നുകിടക്കുന്ന ശ്രീനാരായണദർശനം, ഗുരുവിനെ വിഗ്രഹമായി ആരാധിക്കയും പ്രതിഷ്ഠിക്കുകയും ചെയ്യുന്നതിന് താത്വികമായി എതിരാവുക സാധ്യവുമല്ല. തന്നെ വിഗ്രഹമായി ആരാധിക്കണമെന്ന് ഗുരു പറഞ്ഞിട്ടില്ലായിരിക്കാം. പക്ഷേ, വിഗ്രഹാരാധനക്കും ബിംബപൂജക്കുമെതിരായ മാനസികബലം തൻെറ അനുയായികളിൽ സൃഷ്ടിക്കുന്ന കാര്യത്തിൽ അദ്ദേഹം പരാജയപ്പെട്ടതിൻെറ സ്വാഭാവിക ഫലമായിട്ടാണ് താൻ തന്നെ വിഗ്രഹവത്കരിക്കപ്പെട്ടത്. വ്യക്തവും സ്പഷ്ടവുമായ ആത്മീയ ദർശനത്തിലൂടെ ജനതയെ മുന്നോട്ട് നയിക്കാൻ കഴിയാതെവരികയും തൻെറ ആധ്യാത്മ നിലപാടുകളെക്കുറിച്ച് ശരിയായ അവബോധം അനുയായികളിൽ ഉണ്ടാക്കുന്നതിൽ ദയനീയമായി പരാജയപ്പെടുകയും ചെയ്തതുകൊണ്ട് അനുയായികളും ഭക്തരും താന്താങ്ങൾക്ക് തോന്നിയ വഴിയെ സഞ്ചരിക്കുകയുണ്ടായി. ശ്രീനാരായണ ആധ്യാത്മിക ദർശനമെന്നത് ഒരു അവാസ്തവവും അസാധ്യവുമായ സങ്കല്പമോ മിഥ്യാഭാവനയോ മാത്രമായി മാറുകയും ചെയ്തു.

നാടെങ്ങും കാണപ്പെടുന്ന ശ്രീനാരായണവിഗ്രഹ പ്രതിഷ്ഠകൾ, പരാജയത്തിൻെറ ചില്ലുകൂട്ടിലടക്കപ്പെട്ട ഒരു നിശ്ചല ദാർശനികൻെറ ചിത്രമാണ് സത്യാന്വേഷികൾക്ക് നൽകുന്നത്. യഥാർഥത്തിൽ ചില്ലുകൂടുകളിൽ കാണുന്ന ശ്രീനാരായണവിഗ്രഹങ്ങൾ, ശ്രീനാരായണദർശനത്തിൻെറ കനത്ത പരാജയം മാനവരാശിയോട് വിളിച്ചുപറഞ്ഞുകൊണ്ടിരിക്കുകയാണ്. ബുദ്ധന് സംഭവിച്ചതിന് സമാനമായ നിശ്ചേതനത്തം ശ്രീനാരായണഗുരുവിന് സംഭവിക്കുകയുണ്ടായി. ഗുരുവിഗ്രഹങ്ങളെ പൂജിക്കുന്ന സമ്പ്രദായം ഹൈന്ദവതയുടെ ഒരു ഭാഗമാണ് എന്നിരിക്കെ, ആ സമ്പ്രദായം ശ്രീനാരായണീയർ പിന്തുടരുന്നതിൻെറ അർഥം അവർ ഹിന്ദുക്കളാകാൻ മാനസികമായി ഒരുക്കപ്പെട്ടവരാണ് എന്നുതന്നെയാണ്. ശ്രീനാരായണഗുരു ഒരു ഹിന്ദുസന്യാസിയായിരുന്നുവോ, അദ്ദേഹത്തിൻെറ സമാധി നിലകൊള്ളുന്ന വർക്കല ഒരു ഹിന്ദു തീർഥാടന കേന്ദ്രമാണോ, ശ്രീനാരായണഗുരുവിൻെറ ആധ്യാത്മികത ഹിന്ദുആധ്യാത്മികത തന്നെയായിരുന്നുവോ എന്നെല്ലാമുള്ള, ഒരു പരിധിവരെ ബാലിശങ്ങളായ നിരവധി ചർച്ചകളും സംവാദങ്ങളും ഇന്നും കേരളീയ സമൂഹത്തിൽ നടന്നുകൊണ്ടിരിക്കുന്നത് ശ്രീനാരായണദർശനം അമ്പേ പരാജയമാണ് എന്നതിൻെറ മികച്ച തെളിവുതന്നെയാണ്.

ശ്രീനാരായണഗുരു സ്വയം അനുവർത്തിച്ച ആത്മീയമാർഗം ഏതെന്ന് വ്യക്തമല്ലാത്തതുപോലെത്തന്നെ അവ്യക്തമാണ് അദ്ദേഹം നിർദേശിച്ച ആത്മീയത ഏത് എന്നതും. വിഗ്രഹഭക്തനായിരുന്ന ശ്രീനാരായണൻ ക്ഷേത്രങ്ങൾ പ്രതിഷ്ഠിച്ചുകൊണ്ട് ഹിന്ദുക്കളുടെ സാമാന്യമായ മതവ്യക്തിത്വത്തിലേക്ക് ഈഴവരെയും നയിക്കുകയാണുണ്ടായത് എന്ന് പറയുന്നവരെ അധിക്ഷേപിക്കുവാൻ കഴിയാത്തവിധത്തിൽ ആ സ്വഭാവവുമായി അദ്ദേഹത്തിൻെറ വ്യക്തിത്വം ഇഴുകിച്ചേർന്ന് കിടക്കുന്നു.

ദൈവദശകം പോലുള്ള ചില രചനകൾ ചൂണ്ടിക്കാണിച്ച് ശ്രീനാരായണഗുരു ഏകദൈവ സങ്കല്പത്തിൻെറ വക്താവായിരുന്നു എന്ന ഒരു ബാലിശമായ വാദഗതി ഇടക്കാലത്ത് ചിലർ ഉന്നയിച്ചിരുന്നു. ആലുവ അദ്വൈതാശ്രമത്തിലെ വിദ്യാർഥികൾക്ക് ചൊല്ലുവാനായി എഴുതപ്പെട്ടതാണ് ദൈവദശകം. "ദൈവമേ കാത്തുകൊൾക, കൈവിടാതിങ്ങു ഞങ്ങളെ" എന്ന് തുടങ്ങുന്ന അത് സാമാന്യമായ ഒരു പ്രാർഥനാഗാനം മാത്രമാണ്.

"നാവികൻ നീ ഭവാബ്ധിക്കൊ

രാവിവൻതോണി നിൻപദം" തുടങ്ങിയ ചില കാവ്യഭാവനകൾ അതിലുണ്ട് എന്നതുകൊണ്ടുമാത്രം ഏകദൈവവിശ്വാസപരമാണതിൻെറ ആശയതലമെന്ന് പറയുന്നത് നിരർഥകമാണ്. സവർണദൈവങ്ങളെ പ്രകീർത്തിക്കുന്ന ഗുരുവിൻെറ സ്തോത്രകൃതികൾ മറുവശത്ത് കിടക്കുമ്പോൾ ദൈവദശകംപോലുള്ള ദുർബല രചനകൾ ചൂണ്ടിക്കാട്ടി ഗുരുവിനെ ഏകദൈവവിശ്വാസിയാക്കുവാൻ ശ്രമിക്കുന്നത് ബാലിശവൃത്തിമാത്രമാണ്.

സ്വന്തം അനുചരന്മാർക്കും സമുദായത്തിനും വ്യക്തമായ ആധ്യാത്മ ദർശനം പകർന്ന് നൽകാൻ കഴിയാത്തതിൻെറ ഫലമായിട്ടാണ് അവരിൽ ചിലർ ഗുരുവിനെത്തന്നെ വിഗ്രഹവത്കരിക്കുന്നതിലും മറ്റു ചിലർ ഗുരുവിനെ ആരാധിക്കുന്നതോടൊപ്പം ഹിന്ദുദൈവങ്ങളെക്കൂടി ആരാധിക്കുന്നതിലും മറ്റുചിലർ ഗുരുവിനെ ഒഴിവാക്കി ഹിന്ദുദൈവങ്ങളിൽ മാത്രം അഭയം കണ്ടെത്തുന്നതിലും വേറെചിലർ മതാതീത ആത്മീയതയിലും ദൈവനിരാകരണത്തിലും മറ്റും മറ്റുമായി ചിതറിപ്പോയത്. ഗുരുവിൻേറത് മതാതീത ആത്മീയദർശനമായിരുന്നു എന്നുള്ള ചിന്താഗതി താരതമ്യേന പുതിയതും ഉപരിപ്ലവവുമായ ഒന്നാണ്. അത് തികച്ചും ദുർബലവുമാണ്.

സവർണധാരയോട് ആഭിമുഖ്യം പുലർത്തുന്ന ചില സന്യാസിമാരാണ് സവർണദൈവങ്ങളോടൊപ്പം ശ്രീനാരായണഗുരുവിനെയും ആരാധിക്കുന്ന പ്രവണതയുടെ വക്താക്കൾ. ഇവരിൽതന്നെ ചിലർ അദ്ദേഹത്തെ പരമദൈവമാക്കി മാറ്റാനുള്ള തന്ത്രങ്ങളുമായി മുന്നോട്ടുപോയിക്കൊണ്ടിരിക്കുന്നു. "ശ്രീനാരായണ ദിവ്യപ്രബോധനവും ധ്യാനവും" എന്ന പേരിലുള്ള ആരാധനാസമ്പ്രദായം പ്രചരിപ്പിക്കുന്ന ചില സന്യാസിമാരുടെ ലക്ഷ്യം ഈഴവസമുദായത്തെ മറ്റു വിഗ്രഹങ്ങളിൽനിന്നും പ്രതിഷ്ഠകളിൽ നിന്നും പൂർണമായും പിന്തിരിപ്പിച്ച് ശ്രീനാരായണനെ ആരാധിക്കുന്നതിൽ ബന്ധിച്ചെടുക്കുക എന്നതാണ്. ശ്രീനാരായണഗുരുവിനെ ദൈവമാക്കുന്നതിനുവേണ്ടി അദ്ദേഹത്തെക്കുറിച്ച് കെട്ടുകഥകളും ദിവ്യാത്ഭുതകഥകളും വിഗ്രഹങ്ങൾക്ക് താടിമീശ മു

**നാടെങ്ങും കാണപ്പെടുന്ന ശ്രീനാരായണവിഗ്രഹ പ്രതിഷ്ഠകൾ, പരാജയത്തിൻെറ ചില്ലുകൂട്ടിലടയ്ക്കപ്പെട്ട ഒരു നിശ്ചല ദാർശനികൻെറ ചിത്രമാണ് സത്യാന്വേഷികൾക്ക് നൽകുന്നത്.**



ഉച്ച കഥകളും ദീപം താനെ തെളിഞ്ഞതായുള്ള കഥകളും പ്രചരിപ്പിച്ചുകൊണ്ട് ഇവർ ശ്രീനാരായണീയരെ വലവീശിപ്പിടിക്കുവാൻ ശ്രമിച്ചുവരുന്നു.

മതാതീത ആത്മീയത എന്ന ആശയം, ശ്രീനാരായണഗുരുവിനെ മതേതരവത്കരിക്കാനുള്ള ശ്രമങ്ങളുടെ ഭാഗമായി ശാശ്വതീകാനന്ദ സ്വാമി ആവിഷ്കരിച്ച ഒരു കാഴ്ചപ്പാടാണ്. ഏത് മതം സ്വീകരിച്ചും ഒരു മതവും സ്വീകരിക്കാതെയും ആത്മീയത പ്രാപിക്കാമെന്നും ആത്മീയത മതബാഹ്യമായ ഒരു ഘടകമാണ് എന്നുമാണ് മതാതീത ആത്മീയതയുടെ പ്രാഥമിക ആശയങ്ങളെന്ന നിലയിൽ ശാശ്വതീകാനന്ദ സ്വാമി മുന്നോട്ടുവെച്ചത്. പക്ഷേ, മതാതീത ആത്മീയതയെ ആശയപരമായി വികസിപ്പിക്കുവാൻ സാധിക്കുന്നതിനുമുമ്പ് അതിൻെറ ഉപജ്ഞാതാവായ ആ സന്യാസി ഈ ലോകത്തോട് വിടപറഞ്ഞുപോയതിനാൽ, തികച്ചും ശൈശവദിശയിലാണ് ഇന്നും മതാതീത ആത്മീയത. ഹിന്ദുധാരയോട് ആഭിമുഖ്യം പുലർത്തുന്ന ശ്രീനാരായണീയർ മതാതീത ആത്മീയതക്ക് എതിരാണ് എന്നത് ശ്രദ്ധേയമാണ്.

**നവോത്ഥാനം സംഭവിച്ചുവോ?**

കേരളീയ സാമൂഹിക ചരിത്രത്തിലെ നവോത്ഥാന നായകരായിട്ടാണ് ശ്രീനാരായണ ഗുരു, അയ്യങ്കാളി, ചട്ടമ്പിസ്വാമി എന്നിവർ വിശേഷിപ്പിക്കപ്പെടുന്നത്. ഈഴവ, പുലയ, നായർ സമുദായങ്ങളിൽ ചില പ്രത്യേക കാലഘട്ടങ്ങളിൽ നാമമാത്രങ്ങളായ ചില ചലനങ്ങൾ സൃഷ്ടിച്ചു എന്നതിൽകവിഞ്ഞ് കേരളത്തിൻെറ പൊതു സാമൂഹ്യതലത്തിൽ ശക്തമായ മാറ്റങ്ങൾക്ക് ഇവരുടെ പ്രവർത്തനങ്ങൾ കാരണമായിട്ടുണ്ട് എന്ന് പറയാൻ കഴിയില്ല. നവീന വിദ്യാഭ്യാസത്തിൻെറയും മാറുന്ന കാലത്തിൻെറ പശ്ചാത്തലത്തിൻെറയും വെളിച്ചത്തിൽ കേരളീയ സമൂഹം സ്വയം ആർജിച്ച പരിവർത്തനങ്ങളാണ്, രാഷ്ട്രീയവും സാമുദായികവും മതാത്മകരാഷ്ട്രീയപരവുമായ താൽപര്യങ്ങളാൽ പിൽകാലത്ത് നവോത്ഥാനമായി ചിത്രീകരിക്കപ്പെട്ടത് എന്നതാണ് വസ്തുത. കൃത്യവും കണിശവുമായ ദൈവികമൂല്യങ്ങളിൽ അടിത്തറയിട്ട് മുന്നോട്ടുപോകാത്ത ഉപരിപ്ലവ ചലനങ്ങളെ നവോത്ഥാനം എന്ന് വിളിക്കുക സാധ്യമല്ല. മനുഷ്യജീവിതത്തിൻെറ ശരിയും അർഥവത്തുമായ നവീകരണത്തിനുള്ള ഉപാധികൾ ശാശ്വതങ്ങളായ ദൈവികമൂല്യങ്ങളാണ്. "ആചാര്യത്രയം" എന്ന് കേരള ചരിത്രത്തിൽ ചിലരാൽ വിശേഷിപ്പിക്കപ്പെട്ട മേൽപറഞ്ഞ വ്യക്തികൾ അവതരിപ്പിച്ച ആശയങ്ങൾക്ക് ദൈവികതയോ അപ്രമാദിത്വമോ അവകാശപ്പെടാൻ സാധിക്കുമായിരുന്നില്ല എന്നതുകൊണ്ട്, അവരാൽ രൂപപ്പെട്ടുവന്ന ചലനങ്ങളെ നവോത്ഥാനമെന്ന് വിശേഷിപ്പിക്കാവതല്ല. തന്നെയുമല്ല, പിൽകാലത്ത് സ്വസമുദായങ്ങൾതന്നെ അവരുടെ ആദർശങ്ങളിൽനിന്നും ആശയങ്ങളിൽ നിന്നുമെല്ലാം ബഹുദൂരം പിറകോട്ട് പോവുകയും ആദർശങ്ങളെ തള്ളിക്കളയുകയും ചെയ്യുകയുണ്ടായി.

കേരളീയചരിത്രത്തിൻെറ പശ്ചാത്തലത്തിൽ സാമൂഹ്യ നവോത്ഥാനത്തെക്കുറിച്ച് പരാമർശിക്കുമ്പോൾ കടന്നുവരുന്ന മറ്റൊരു പേരാണ് 'നമ്പൂതിരിയെ മനുഷ്യനാക്കാൻ' ഇറങ്ങിത്തിരിച്ച വി.ടി. ഭട്ടതിരിപ്പാടിൻേറത്. സ്വജാതിയുടെ പരിമൃത വൃത്തത്തിൽ ഒതുങ്ങുന്ന ഉപരിതല വിപ്ലവാത്മകതയുടെ സ്വഭാവമുള്ളവയായിരുന്നു വി.ടിയുടെ പ്രവർത്തനങ്ങൾ. വിധവാ വിവാഹം, സ്ത്രീ വിദ്യാഭ്യാസം, പൂണൂൽ ബഹിഷ്കരണം തുടങ്ങിയ വി.ടിയുടെ പ്രവർത്തനങ്ങളൊക്കെയും സ്വന്തം സമുദായം പുരോഗമനാത്മകമായ ചിന്തകളിൽ എത്തിച്ചേരണമെന്ന് ആഗ്രഹിച്ച ഒരു സമുദായ സ്നേഹിയുടേതായിരുന്നുവെന്ന് കാണാം. കേരളത്തിൻെറ പൊതുസാമൂഹ്യധാരയെ പരിവർത്തനാത്മകവും ശക്തവുമാക്കുന്ന യാതൊന്നും വി.ടിയുടെ പ്രവർത്തനങ്ങളിൽ നീക്കിയിരിപ്പുണ്ടായിരുന്നില്ല. തന്നെയുമല്ല, ശക്തമായ ജാതിഭ്രാന്തിൻെറ തടവുകാരനായിരുന്നു അദ്ദേഹം. സ്വസമുദായത്തെ പരിഷ്കരിക്കുന്നതിനുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ നിരന്തരം ഏർപെട്ടുകൊണ്ടിരിക്കുമ്പോഴും വി.ടിയുടെയുള്ളിൽ ജാതി തീവ്രമായി നിലനിന്നിരുന്നുവെന്ന് മനസ്സിലാക്കാൻ അദ്ദേഹത്തിൻെറ ജീവചരിത്രവും ആത്മകഥയും അടക്കമുള്ള കൃതികളിൽ എമ്പാടും തെളിവുകളുണ്ട്. ജാതി വിട്ടുകളിച്ചുകൊണ്ടുള്ള ഒരു പരിഷ്കരണത്തിനും വി.ടി. മാനസികമായി തയാറായിരുന്നില്ല. മാത്രവുമല്ല, സ്വജാതിയെ ഇതര ജാതിക്കാർ ചോദ്യം ചെയ്യുകയോ നിന്ദിക്കയോ ചെയ്താൽ അത്യധികം ക്ഷോഭിക്കുകയും പൊട്ടിത്തെറിക്കുകയും ചെയ്യുന്ന സ്വഭാവംകൂടി വി.ടിക്കുണ്ടായിരുന്നു. "ജീവിത സ്മരണകൾ" എന്ന, വി.ടിയുടെ ആത്മകഥയിൽ അദ്ദേഹത്തിൻെറ ജാതിഭ്രാന്തിൻെറ ഉദാഹരണങ്ങളിൽ ചിലത് സ്വയം വെളിപ്പെടുതിയിട്ടുണ്ട്.

ഭൗതികചിന്താഗതിക്കാരും യുക്തിവാദികളും സ്വതന്ത്രചിന്തകരുമായിരുന്ന കേരളത്തിലെ ചില പരിഷ്കരണവാദികൾ സാമൂഹ്യമാറ്റത്തിൻെറ ഒരുപാധിയായി കണ്ടിരുന്ന കാര്യമാണ് മിശ്രവിവാഹം. മത-ജാതികൾ തമ്മിൽ വിവാഹബന്ധത്തിലൂടെ പരസ്പരം അടുക്കുകയും ഇടകലരുകയും ചെയ്യുന്നതിൻെറ തുടർച്ചയായി, ജാതിയില്ലാതായിത്തീരുകയും ജാതിരഹിതമായ തലമുറകൾ ഉത്ഭവിക്കുകയും ചെയ്യുമെന്നായിരുന്നു അവരുടെ കണക്കുകൂട്ടൽ. ഈ കണക്കുകൂട്ടലിൻെറ അടിസ്ഥാനത്തിലാണ് ശ്രീനാരായണഗുരുവിൻെറ ശിഷ്യൻ കൂടിയായിരുന്ന സഹോദരൻ അയ്യപ്പനെപോലുള്ളവർ മിശ്രവിവാഹങ്ങൾ പ്രോത്സാഹിപ്പിക്കുകയും അത്തരം താൽപര്യക്കാരെ കണ്ടെത്തി പരസ്പരം ബന്ധിപ്പിക്കുകയും ചെയ്തുവന്നിരുന്നത്. എന്നാൽ 'വിപ്ലവത്തിൻെറ അഗ്നിനക്ഷത്ര'മെന്നും 'വീരസാഹസികനായ പരിഷ്കർത്താവ്'എന്നും മറ്റും തൽപര കക്ഷികളാൽ ചിത്രീകരിക്കപ്പെട്ട വി.ടി. ഭട്ടതിരിപ്പാട് മിശ്രവിവാഹത്തിന് എ

**കേരളീയചരിത്രത്തിൻെറ പശ്ചാത്തലത്തിൽ സാമൂഹ്യ നവോത്ഥാനത്തെക്കുറിച്ച് പരാമർശിക്കുമ്പോൾ കടന്നുവരുന്ന മറ്റൊരു പേരാണ് 'നമ്പൂതിരിയെ മനുഷ്യനാക്കാൻ' ഇറങ്ങിത്തിരിച്ച വി.ടി. ഭട്ടതിരിപ്പാടിൻേറത്. സ്വജാതിയുടെ പരിമൃത വൃത്തത്തിൽ ഒതുങ്ങുന്ന ഉപരിതല വിപ്ലവാത്മകതയുടെ സ്വഭാവമുള്ളവയായിരുന്നു വി.ടിയുടെ പ്രവർത്തനങ്ങൾ.**



തിരായിരുന്നു. മിശ്ര മത-ജാതി വിവാഹത്തെ ശക്തമായി എതിർത്തിരുന്നത്, സ്വജാതിയെ അത് ദോഷകരമായി ബാധിക്കും എന്നതുകൊണ്ടായിരുന്നു. നമ്പൂതിരി ഇല്ലങ്ങളിൽനിന്നുള്ള യുവതി,യുവാക്കൾ ഇതര സമുദായങ്ങളിലുള്ളവരുമായി വിവാഹബന്ധത്തിലേർപ്പെടുന്ന സാഹചര്യങ്ങളെ വി.ടി. കണ്ടിരുന്നത് ആത്മഹത്യാപരമായ പ്രവൃത്തിയായിട്ടായിരുന്നു. ഒരു നമ്പൂതിരി പെൺകുട്ടി, നായർ യുവാവുമായി അടുത്തിടപഴകുന്നതുപോലും അദ്ദേഹത്തിന് സഹിക്കാൻ കഴിയുന്നതിനും അപ്പുറത്തായിരുന്നു. അത്തരം ഘട്ടങ്ങളിൽ അദ്ദേഹം വളരെയധികം ക്ഷുഭിതനാവുകയും വല്ലാത്ത വൈകാരികാവേശത്താൽ ഇളകിമറിയുകയും ചെയ്യുമായിരുന്നു എന്നതിന് നിരവധി സംഭവങ്ങൾ തെളിവുണ്ട്.

ഒരിക്കൽ സ്വന്തം പെങ്ങൾക്ക് വിവാഹാലോചനയുമായി വന്ന സമ്പന്നരെങ്കിലും ജാതിയിൽ അൽപം താഴ്ന്ന ഒരു സംഘം ആളുകളോട് വി.ടി. എന്ന 'സാമൂഹ്യ പരിഷ്കർത്താവ്' പെരുമാറിയ വിധം, ജാതിഭ്രാന്ത് തലക്കുപിടിച്ച ഒരവിവേകിയുടേതിന് സമാനമായ വിധത്തിലായിരുന്നു. അടുത്ത വീട്ടിലെ ഒരു താഴ്ന്ന ജാതിക്കാരി കിഴവിത്തള്ളയെ വിളിച്ചുവരുത്തി, ആലോചനയുമായി വന്നവരുടെ മുമ്പിലേക്ക് വലിച്ചുനിർത്തി അദ്ദേഹം പറഞ്ഞു: "ഇതാ നിങ്ങൾ അന്വേഷിച്ചുവന്ന പെണ്ണ്. ഇറങ്ങിപ്പോകിനെടാ ഇവിടെനിന്ന്. ഇവിടെ പെണ്ണന്വേഷിച്ചുവരാൻ നിങ്ങൾക്ക് എങ്ങനെ ധൈര്യം വന്നു?" പരിഷ്കർത്താവും വിപ്ലവകാരിയുമായി അറിയപ്പെട്ടിരുന്ന ഒരാളിൽനിന്ന് ജാതിബോധത്തിനതീതമായ സഹകരണം പ്രതീക്ഷിച്ചു എന്നത് മാത്രമാണ് ആഗതർ ചെയ്ത തെറ്റെന്നോർക്കണം!

മറ്റൊരിക്കൽ സ്വസമുദായം ഉപേക്ഷിച്ച് ഇസ്‌ലാം മതം സ്വീകരിച്ച് ഒരു ഡ്രൈവറുടെ ഭാര്യയായിത്തീർന്ന നമ്പൂതിരി പെൺകുട്ടിയെക്കുറിച്ച്, സ്വന്തം ഭർത്താവ് 'കഴുത' എന്ന് പരിഹാസപ്പേര് വിളിച്ചതിന് അയാളുടെ മുഖത്ത് കാർക്കിച്ച് തുപ്പുകയും ഫ! ആരെയാണെടോ നീ കഴുത എന്ന് വിളിച്ചത്. അവൾ നമ്പൂതിരിക്കുട്ടിയാണ്. അറിയോ തനിക്ക്" എന്ന് ചോദിക്കയും ചെയ്തത്, ഇതേ വിപ്ലവകാരിയായി വി.ടി.തന്നെ. ഇക്കഥ അദ്ദേഹത്തിൻെറ ജീവിത സ്മരണകളിലുള്ളതാണ്. പ്രസ്തുത പെൺകുട്ടിയുടെ ഭർത്താവ് അകാലത്തിൽ മരിക്കുമ്പോൾ, അനാഥയായിത്തീരുന്ന അവളെ ലാഹോറിൽ കൊണ്ടുപോയി ശുദ്ധികർമം ചെയ്യിച്ച്, തിരികെ നമ്പൂതിരി സമുദായത്തിലേക്ക് ചേർക്കുന്ന കഥകൂടി വി.ടി. വിവരിച്ചിട്ടുണ്ട്. അത്യധികം ആഹ്ലാദത്തോടെയും സാമുദായിക-ജാതീയ വികാരം തിളച്ചുമറിയുന്ന ഭാഷയിലുമാണ് ഈ കഥ വി.ടി. പറഞ്ഞവസാനിപ്പിച്ചിരിക്കുന്നത്.

മിശ്രഭോജനത്തിനുപോലും വി.ടി. പല ഘട്ടങ്ങളിലും എതിരുനിന്നതായി കാണാം. മനുഷ്യനെ നമ്പൂതിരിയാക്കുന്ന പ്രവർത്തനങ്ങളൊന്നും നടത്തിയില്ലെങ്കിൽപോലും, നമ്പൂതിരിയെ മനുഷ്യനാക്കുന്നതിൽ മാത്രം ശ്രദ്ധിച്ച വി.ടിയെ ഒരു വിപ്ലവകാരിയെന്നോ, നവോത്ഥാന നായകനെന്നോ, സാമൂഹ്യ പരിഷ്കർത്താവ് എന്നോ വിശേഷിപ്പിക്കുന്നത് ശരിയായിരിക്കില്ല. ജാതിഭ്രാന്തിൻെറ രോഗാണുക്കൾ ഹൃദയത്തിൽ വഹിക്കുന്നവരെ വിപ്ലവകാരികൾ എന്ന് പറയുവാനും അവരെ നവോത്ഥാന നായകർ എന്ന് കൊട്ടിഘോഷിക്കുവാനും നാം പലവട്ടം ആലോചിക്കേണ്ടതുണ്ട്.

ശ്രീനാരായണദർശനത്തിന് കേരളത്തിൻെറ സാമൂഹ്യമനസ്സിൽ നിന്ന് ജാതീയത തുടച്ചുനീക്കുവാൻ സാധിക്കുകയുണ്ടായില്ല. ശ്രീനാരായണഗുരുവും വി.ടിയും അടക്കമുള്ളവർ നവോത്ഥാന നായകരോ സാമൂഹ്യ പരിഷ്കർത്താക്കളോ മനുഷ്യരാശിക്ക് വെളിച്ചം നൽകിയവരോ അല്ലാതാകുന്നത് അവർ ജാതീയതയുടെ തടവുകാരും കുഴലൂത്തുകാരും ശക്തിബിന്ദുക്കളും ആയിരുന്നു എന്ന് മനസ്സിലാക്കാൻ കഴിയുന്നതുകൊണ്ടാണ്. ദൈവികമൂല്യങ്ങളിൽ അടിത്തറയിട്ട് പണിതുയർത്താത്ത ജാതി നിർമാർജന-നവോത്ഥാന- സാമൂഹ്യ പരിഷ്കരണ പ്രവർത്തനങ്ങളെല്ലാം ഉപരിപ്ലവമായ വാചാടോപങ്ങളിൽ അവസാനിക്കുകയാണ് ചെയ്യുക. ശ്രീനാരായണ ദർശനത്തിന്റെ പരാജയം അത്തരത്തിലാണ്. ആധ്യാത്മികവും, ദാർശനികവും മാനസികവുമായ പരിവർത്തനത്തിലേക്ക് നയിച്ചുകൊണ്ട് മാനവതയെ വെളിച്ചത്തിൻെറ നേർക്ക് മാർഗദർശനം ചെയ്യുന്നതിൽ ശ്രീനാരായണ ദർശനം ഉപയുക്തവും ഫലപ്രദവുമായിത്തീർന്നതായി കാണുന്നില്ല.

**അവലംബം**

1. ശ്രീനാരായണ ഗുരു സ്വന്തം വചനങ്ങളിലൂടെ. സി.ആർ. കേശവൻ വൈദ്യർ.
2. നാരായണഗുരു മാനവികതയുടെ വക്താവ്. പി.കെ. ഗോപാലകൃഷ്ണൻ.
3. ശ്രീനാരായണഗുരു ജീവചരിത്രം- കോട്ടുകോയിക്കൽ ജേക്കബ്.
4. നാരായണഗുരു -പ്രൊഫ. എം.കെ. സാനു
5. ശ്രീനാരായണഗുരു: സമ്പൂർണ കൃതികൾ- എ.ഡി: കെ.എം. ഷാജി.
6. ശ്രീനാരായണഗുരു: സമ്പൂർണ കൃതികൾ- പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ.
7. ശ്രീനാരായണഗുരുദേവ കൃതികൾ- ഡോ ടി. ഭാസ്കരൻ.
8. ശ്രീനാരായണഗുരുവും കേരള നവോത്ഥാനവും.
9. സ്മരണ മഞ്ജരി- കുറ്റിപ്പുഴ കൃഷ്ണപിള്ള.
10. അരുവിപ്പുറം മുതൽ ഓംകാരേശ്വരംവരെ- ഗുരു നടത്തിയ ക്ഷേത്ര പ്രതിഷ്ഠകൾ.
11. യുക്തിരേഖ മാസിക. ശ്രീനാരായണ ഗുരു 150-ാം ജന്മദിനപ്പതിപ്പ്, 2004 ആഗസ്റ്റ് ലക്കം.
12. ഗുരുവർഷം 140. കേരള കൗമുദി സപ്ലിമെൻറ്, 2004 ആഗസ്റ്റ്.
13. ഗുരുദേവൻ മാസികയുടെ വിവിധ ലക്കങ്ങൾ.
14. യോഗനാദം മാസികയുടെ വിവിധ ലക്കങ്ങൾ.
15. ശ്രീനാരായണഗുരുവിൻെറ അതീന്ദ്രിയ സിദ്ധികൾ- ചമ്പാടൻ വിജയൻ.
16. പാഠഭേദം മാസിക, 2003 ഡിസംബർ ലക്കം.

**ആധ്യാത്മികവും, ദാർശനികവും മാനസികവുമായ പരിവർത്തനത്തിലേക്ക് നയിച്ചുകൊണ്ട് മാനവതയെ വെളിച്ചത്തിൻെറ നേർക്ക് മാർഗദർശനം ചെയ്യുന്നതിൽ ശ്രീനാരായണ ദർശനം ഉപയുക്തവും ഫലപ്രദവുമായിത്തീർന്നതായി കാണുന്നില്ല.**

**'ദൈവമേ കാത്തുകൊൾക കൈവിടാതിങ്ങു ഞങ്ങളെ'**